# വസ്ഗൻബാവാ കാലംചെയ്തു



ലോകമെങ്ങുമുള്ള അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ സുപ്രീം കാതോലിക്കാ പ. വസ്ഗൻ ഒന്നാമൻ ബാവാ 1994 ആഗസ്റ്റ് 18–ാം തീയതി അർമ്മീനിയൻ സഭാകേന്ദ്രമായ സോവിയറ്റ് അർമ്മീനിയായിലെ എച്ച് മിയാഡ്സിൻ അരമനയിൽവച്ച് കാലംചെയ്തു. അദ്ദേഹത്തിന് 86 വയസ്സു പ്രായം ഉണ്ടായിരുന്നു. ക്രൈസ്തവസഭകളിലെ പ്രധാന മേലദ്ധ്യക്ഷന്മാരിൽ ഏററവും പ്രായംചെന്ന ദേഹമായിരുന്നു അദ്ദേഹം.

മലങ്കര ഓർത്തഡോക്സ് സഭയുമായി കുർബാന ഐക്യമുള്ള ഓറിയൻറൽ ഓർത്തഡോക്സ് സഭകളിൽ ആളുകൊണ്ടും അർത്ഥംകൊണ്ടും ഏററവും മികച്ചുനില്ക്കുന്ന സഭയാണ് അർമ്മീനിയൻ ഓർത്തഡോക്സ് സഭ. വസ്ക്കൻ കാതോലിക്കാബാവായുടെ കീഴിൽ യറുശലേമിലും കോൺസ്ററാൻറിനോപ്പിളിലും ഓരോ പാത്രിയർക്കീസന്മാർ ഉണ്ട്. അമേരിക്ക, ആസ്ത്രേലിയ, ക്യാനഡാ, ഇംഗ്ലണ്ട്, ഫ്രാൻസ്, ലബനോൻ, സിറിയ, മുതലായ രാജ്യങ്ങളിലെല്ലാം ആർച്ചുബിഷപ്പന്മാരും മെത്രാന്മാരും അർമ്മീനിയൻ സഭയ്ക്ക് ഉണ്ട്. ഇൻഡ്യയിൽ കൽക്കട്ടായിൽ ഒരു പള്ളിയും ഇടവകയും ഉണ്ട്.

വസഗ്ൻബാവാ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു ഉററമിത്രമായിരുന്നു. 1963 നവംബറിൽ അദ്ദേഹം പ. ഗീവർഗീസ് ദ്വിതീയൻബാവായുടെ ക്ഷണപ്രകാരം നമ്മുടെ സഭ സന്ദർശിക്കുകയും കാതോലിക്കേററ് അരമനയുടെ ഒന്നാമത്തെ നില ഉദ്ഘാടനംചെയ്യുകയും അതിൽ സഭയുടെ അതിഥിയായി താമസിക്കുകയും ചെയ്തു. ആ അവസരത്തിൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ച് അദ്ദേഹം പ. കാതോലിക്കാ ബാവായുടെയും മററു മെത്രാന്മാരുടെയും സാന്നിദ്ധ്യത്തിൽ വി. കുർബാന അർപ്പിക്കുകയുണ്ടായി.



പ. വസ്ഗൻ ബാവായെ ദേവാലാകം അരമനയിൽവച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ആലിംഗനംചെയ്തു സ്വീകരിക്കുന്നു.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ 1976–ൽ റഷ്യ സന്ദർശിച്ചപ്പോൾ വസ്ഗൻ ബാവായുടെ ക്ഷണപ്രകാരം എച്ചിമിയാഡ്സിൽ അരമനയിൽ താമസിക്കുകയും ആ അവസരത്തിൽ കത്തീഡ്രലിൽവച്ചു നടത്തിയ മൂറോൻ കൂദാശയിൽ അംശവസ്ത്രങ്ങൾ ധരിച്ച് വസ്ഗൻ ബാവായൊടൊത്ത് സഹകാർമ്മികത്വം വഹിക്കുകയും ചെയ്തു. അർമ്മീനിയായിൽ ഉണ്ടായ ഭൂകമ്പത്തിൽ നാശനഷ്ടങ്ങൾ സഹിച്ചവരുടെ സഹായാർത്ഥം മലങ്കരസഭവകയായി നാലുലക്ഷം രൂപ വസ്ഗൻ തിരുമേനിയുടെ പേർക്ക് അയച്ചുകൊടുത്തു.

(ശേഷം 32–ാം പേജിൽ)

| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |



MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499



# മലങ്കരസഭ

മാസിക




ലക്കം 9

പുസ്തകം 49

സെപ്ററംബർ
1994




PATRON SAINT

പത്രാധിപക്കുറിപ്പ്:

## നീതിബോധം ഓർമ്മിപ്പിക്കുന്ന കോടതിവിധികൾ

—ഫാ: ഡോ. ജേക്കബ് കുര്യൻ

ഈ അടുത്തകാലത്ത് പ്രധാനമായി മൂന്നു മേഖലകളിൽ സിവിൽ കോടതികൾ ക്രൈസ്തവ സമൂഹത്തിനാകമാനം നീതി ബോധം ഓർമ്മിപ്പിക്കുന്ന വിധികൾ പ്രസ്താവിക്കുകയുണ്ടായി.

ഒന്നാമതായി, ന്യൂനപക്ഷാവകാശത്തിന്റെ പേരിൽ, സ്ഥാപനങ്ങൾക്ക് അർഹമായ ക്വാട്ടാ തീരുമാനത്തോടുബന്ധിച്ച് ഉണ്ടായ വിവിധ വിധികൾ. ഈ പ്രശ്നത്തിൽ ചില നിർവ്വചനങ്ങൾ ഇനിയും വ്യക്തമാകാനുണ്ട്. എങ്കിലും കോടതികൾ ഊന്നിപ്പറഞ്ഞ ഒരു സംഗതി, ഒരു കാരണവശാലും കോഴ വാങ്ങുവാനും, അർഹരായവരെ ഒഴിവാക്കി താൽപ്പര്യക്കാരെ പ്രതിഷ്ഠിക്കുവാനും ന്യൂനപക്ഷം ഒരു മറയായിക്കൂടാ എന്നതാണ്.

രണ്ടാമതായി, ഇന്ത്യൻ പിൻതുടർച്ചാ നിയമം മുൻകാല പ്രാബല്യത്തോടെ ക്രിസ്ത്യാനികൾക്കു ബാധകമാക്കിയ 1986 ലെ സുപ്രീംകോടതി വിധി. വിൽപത്രമെഴുതാതെ മരിക്കുന്ന പിതാവിന്റെ സ്വത്തിന് ആൺമക്കൾക്കും, പെൺമക്കൾക്കും തുല്യാവകാശം ഉറപ്പുവരുത്തുന്നതാണീ വിധി. ഈ വിധിയുടെ കേന്ദ്രീക ഊന്നൽ ഇന്ത്യൻ ഭരണഘടന അനുശാസിക്കുന്ന സ്ത്രീ–പുരുഷ തുല്യതയാണ്.

മൂന്നാമതായി 1994 ജൂലൈ 22–ാംതീയതി കേരളാ ഹൈക്കോടതി ഫുൾബെഞ്ചിന്റെ വിധിയനുസരിച്ച്, സഭാ കാനോൻ പ്രകാരം വിവാഹ മോചനം നൽകുകയോ, വിവാഹം അസാധു

വാക്കുകയോ ചെയ്താൽ നിയമപരമായ സാധുതയില്ല. ഇതിൻപ്രകാരം, കോടതി വിധിയില്ലാതെ പുനർവിവാഹം നടത്തിക്കൊടുക്കാൻ അനുവാദമില്ല. ഈ വിധിയുടെ പ്രധാന ഊന്നൽ, വിവാഹമോചനത്തെ സംബന്ധിച്ച് സഭാധികാരികൾ വളരെ കർക്കശമായ നിലപാടെടുക്കുന്നുവെന്നതും അനുവദിച്ചിട്ടുള്ള വിവാഹമോചനങ്ങളിൽ പലപ്പോഴും സ്ത്രീക്കെതിരെ വിവേചനം നിലനിൽക്കുന്നുവെന്നതാണ്.

ഈ മൂന്നു കാര്യങ്ങളിലും വ്യക്തിപരമായ നിലയിലും, സ്വതന്ത്രവേദികളിൽകൂടിയും സഭാംഗങ്ങളും, സഭാ നേതാക്കളും അഭിപ്രായപ്രകടനങ്ങൾ നടത്തിയിട്ടുണ്ട്. ഓരോന്നിനെക്കുറിച്ചും, ഏതാനും നിരീക്ഷണങ്ങൾ നടത്തുവാൻ ആഗ്രഹിക്കുന്നു.

1. ന്യൂനപക്ഷാവകാശം, സാമൂഹ്യസേവനത്തിനും ദുർബലവിഭാഗങ്ങളുടെ സംരക്ഷണത്തിനും ആവശ്യമായ ഒരു ഭരണഘടനാപരമായ ക്രമീകരണം ആയിരുന്നു. അതിന്റെ ദുർവിനിയോഗം മഹാപാതകമാണ്. അതേയവസരത്തിൽ ന്യൂനപക്ഷാവകാശം എടുത്തുകളയാവുന്ന ഘട്ടവും ആയിട്ടില്ല. എന്നാൽ ന്യൂനപക്ഷസമൂഹങ്ങൾ ''സൗജന്യമില്ലാതെ നിലനിൽക്കാവുന്ന ആത്മവിശ്വാസത്തിലേക്ക് വളരണം.

2. കേരളത്തിൽ പ്രാബല്യത്തിലിരുന്ന ക്രിസ്ത്യൻ പിൻതുടർച്ചാവകാശ നിയമങ്ങൾ പുരുഷമേധാവിത്വത്തിന്റെ വ്യക്തമായ തെളിവായിരുന്നു. എന്നാൽ ന്യായമായ പിതൃസ്വത്തവകാശംകൊടുത്ത് വിവാഹം ചെയ്തയച്ച പെൺമക്കൾ വീണ്ടും പ്രശ്നങ്ങൾ ഉണ്ടാക്കാതിരിക്കുവാനും, അവകാശം വാങ്ങാത്ത പെൺമക്കൾക്ക് ആൺമക്കളോടൊപ്പം തുല്യഅവകാശം ഉറപ്പുവരുത്തുവാനും ഉതകുന്ന നിയമസംരക്ഷണത്തെ എല്ലാവരും സ്വാഗതം ചെയ്യേണ്ടതാണ്.

3. ''സഭ അംഗങ്ങളുടെ ജീവിതപ്രശ്നങ്ങളോട് പ്രതികരിക്കുന്നതിലും അവർക്ക് രചനാത്മകമായ മാർഗ്ഗദർശിത്വം നൽകുന്നതിലും പിന്നോക്കം പോകുന്നതായി'' (ചർച്ച് വീക്കിലി– മുഖപ്രസംഗം ലക്കം 33833) പരാതിയുള്ളിടത്ത് സഭ ചെവികൊടുക്കാതിരുന്നാൽ ആപത്താണ്. പക്ഷേ ഇതിന്റെ അർത്ഥം, സിവിൽ കോടതികൾ വിവാഹമോചനം നടത്തുന്നിടത്തൊക്കെ, സഭയും ആമ്മീൻ ചൊല്ലിക്കൊണ്ട്, അവയുടെ അടിസ്ഥാനത്തിൽമാത്രം പുനർവിവാഹം നടത്തിക്കൊടുക്കണമെന്നാണോ? പാശ്ചാത്യരാജ്യങ്ങളിലേപ്പോലെ കുടുംബബന്ധ തകർച്ച ഉണ്ടാക്കാൻ ഇത് വഴിതെളിക്കുകയില്ലേ? സഭാതലത്തിൽ, വിവാഹമോചനം എളുപ്പത്തിൽ അനുവദിക്കാത്തത് സഭാധികാരികളുടെ ഹൃദയകാഠിന്യംകൊണ്ടോ, ജനങ്ങളുടെ പ്രശ്നത്തിൽ താൽപ്പര്യമില്ലാഞ്ഞിട്ടോ, ആണെന്നു തോന്നുന്നില്ല. ''ദൈവം യോജിപ്പിച്ചതിനെ മനുഷ്യർ വേർപിരിക്കരുത്'' എന്ന ദൈവവചനത്തോടുള്ള സഭയുടെ അനുസരണമാണിവിടെ കാണേണ്ടത്. സഭാംഗങ്ങൾക്കുവേണ്ടിയും, കുടുംബഭദ്രതയ്ക്കു വേണ്ടിയും മാത്രമാണ് സഭ വിവാഹമോചനം നിരുൽസാഹപ്പെടുത്തുന്നത്. അതേ അവസരത്തിൽ, സ്ത്രീകളെ പ്രതികൂലമായി ബാധിക്കുന്ന വിവാഹ മോചന മാനദണ്ഡങ്ങളുടെ വ്യാഖ്യാനത്തിന് തിരുത്തലുകൾ വരുത്തേണ്ടതും അടിയന്തിരാവശ്യമാണ്.

''നിങ്ങളുടെ നീതി, ശാസ്ത്രിമാരുടെയും പരീശൻമാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു. (മത്താ. 5:20)

—o—

## ഇതളുകളിൽ




ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

## സ്ലീബാപ്പെരുന്നാളിനു ശേഷം 1-ാം ഞായറാഴ്ച-സെപ്റ്റംബർ 18

(മർക്കോ. 13:30–37)

ഉണർന്നിരിപ്പിൻ

i) നമ്മുടെ മരണസമയം നിശ്ചയമില്ലാത്തതിനാൽ ഉണർവുള്ളവരായിരിക്കണം.

ii) കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ സമയം മനുഷ്യരിൽ ആരു പ്രവചനം നടത്തിയാലും ശരിയാകുകയില്ല. നമ്മുടെ കർത്താവ് ഇന്നു തന്നെ വന്നാലും അവനോടുകൂടി പോകുവാൻ തക്കവണ്ണം നാം ഒരുക്കവും, ഉണർവും ഉള്ളവരായിരിക്കണം. ബുദ്ധിയുള്ള കന്യകമാരേപ്പോലെ എണ്ണയുള്ള വിളക്കുകൾ ശോഭിക്കും (മത്താ. 25:7-10)

iii) പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ ഉണർന്നിരുന്ന് പ്രാർത്ഥിപ്പീൻ (മത്താ. 26:41)

ആത്മാവ് ഒരുക്കമുള്ളത്. ജഡമോ ബലഹീനമത്രേ. ഉണർവുള്ളവന്റെ വസ്ത്രത്തിൽ തീപ്പൊരി വീണാൽ ഉടൻ തട്ടിത്തെറിപ്പിക്കും. മനുഷ്യജീവിതം പോരാട്ടമുള്ള ജീവിതമാണ്. ഉറങ്ങിക്കിടക്കുന്ന, തളർന്നു കിടക്കുന്ന ഒരു ഭടന് വിജയം ലഭിക്കില്ല. തിന്മയുടെ ശക്തിയെ പരാജയപ്പെടുത്താൻ നാം ഉണർവുള്ളവരായിരിക്കണം.

''ഉണർന്നിരിപ്പീൻ–നിങ്ങളുടെ പ്രതിയോഗിയായ പിശാച് അലറുന്ന സിംഹം എന്നപോലെ ആരെ വിഴുങ്ങേണ്ടു എന്ന് തിരിഞ്ഞു ചുററി നടക്കുന്നു'' (1 പത്രോ. 5:8). നല്ല ചൂടുള്ള ക്ഷേണ പാനീയങ്ങളിൽ രോഗാണുക്കൾ, ബാക്ടീരിയാ മുതലായവക്ക് പ്രവർത്തന സ്വാതന്ത്ര്യം ഇല്ല. ദൈവവുമായി നിരന്തര സംസർഗത്തിൽ ഉണർവുള്ളവരെ സാത്താന് കീഴ്പ്പെടുത്താൻ സാദ്ധ്യമല്ല.

''കേൾക്കുന്ന ചെവി, കാണുന്ന കണ്ണ് ഇവ രണ്ടും 'യഹോവാ ഉണ്ടാക്കി'' (സദൃശ. 20:12). ''അവർ ചെവികൊണ്ട് മന്ദമായി കേൾക്കുന്നു. കണ്ണ് അടച്ചിരിക്കുന്നു'' (മത്താ. 13:14). സജീവനെങ്കിലും മയക്കം പിടിച്ച അവസ്ഥയാണ് നാം ഇവിടെ കാണുന്നത്. പാപമയക്കത്തിൽനിന്നും ഉണർന്ന് ദൈവവചനം ശ്രദ്ധയോടെ കേൾപ്പാൻ ഉണർവുള്ള ചെവികളേയും, കർത്താവിന്റെ വലിയ രക്ഷയെ കാണ്മാൻ ഞങ്ങളുടെ കണ്ണുകളേയും തുറന്നുതരേണമെയെന്ന് പ്രാർത്ഥിക്കാം.

രാത്രിയിൽ കള്ളന്മാർ, കൊള്ളക്കാർ, തീവ്രവാദികൾ, ദുർമ്മാർഗ ജീവിതത്തിൽ സന്തോഷം കണ്ടെത്തുന്നവർ–ആദിയായവരും ഒരർത്ഥത്തിൽ ഉറക്കമില്ലാത്ത ഉണർവുള്ളവരാണ്. പാപത്തിനുമേൽ പാപം വർദ്ധിപ്പിക്കാൻ ഉണർവുള്ളവർ. ''നിങ്ങൾ തിന്മക്ക് ശിശുക്കളായിരിപ്പീൻ.'' ഒരു ശിശു എന്ത്, എത്ര, തിന്മ ചിന്തിക്കും, പ്രവർത്തിക്കും, നന്മക്ക് ഉണർവുള്ളവരായിരിപ്പീൻ.

''മനുഷ്യൻ ഉറങ്ങുമ്പോൾ അവന്റെ ശത്രു വന്ന്, ഗോതമ്പിന്റെ ഇടയിൽ കള വിതച്ച് പൊയ്ക്കളഞ്ഞു'' (മത്താ. 13:25). നമ്മുടെ ഹൃദയമാകുന്ന വയലിൽ സാത്താൻ കളകൾ വിതക്കാതിരിക്കാൻ നാം ഉണർവും, ഉത്സാഹവും, ജാഗ്രതയും ഉള്ളവർ ആയിത്തീരാൻ പരിശുദ്ധാത്മാവിന്റെ പ്രകാശത്തിൽ നടക്കണം–വസിക്കണം.

## സ്ലീബായ്ക്കുശേഷം 2–ാം ഞായറാഴ്ച – സെപ്തംബർ 25

(മത്താ. 16:5–12)

പരീശന്മാരുടെ പുളിച്ച മാവായ കപടഭക്തി (ലൂക്കോ. 12:1)

കപടമായ ഭാവം കാണിക്കുന്നതും, അഭിനയിക്കുന്നതും കപടഭക്തിയാകാം. അഭിനയിക്കുന്ന ആളിന്റെ ആത്മാർത്ഥത സ്റ്റേജിൽ മാത്രമേയുള്ളു. ദൈവമനുഷ്യബന്ധങ്ങളിൽ അത് പ്രതീക്ഷിക്കുന്നില്ല. നീതിയില്ലാത്ത വ്യക്തിക്ക് നീതിയുള്ള ന്യായാധിപനായി അഭിനയിക്കാം. കപടമായ അഭിനയ ശൈലിയിലൂടെ പ്രേക്ഷകരുടെ, ആരാധകരുടെ കൈയ്യടി വാങ്ങിക്കാൻ പ്രയാസമില്ല. സാമൂഹ്യവും, മതപരവുമായ ജീവിതത്തിൽ കപടഭക്തിക്ക് വലിയ വശീകരണ–ആകർഷണ ശക്തിയുണ്ട്.

യേശുക്രിസ്തുവിന്റെ ജീവിതവും ക്രൂശാരോഹണവും, ഒരു അഭിനയമല്ല–അത് യാഥാർത്ഥ്യമാണ്. ആ ദുഃഖപൂർണ്ണമായ പാതയാണ് ഗുരു ശിഷ്യന്മാർക്ക് വാഗ്ദാനം ചെയ്തിരിക്കുന്നത്. ക്രിസ്തീയ ജീവിതം ഉപരിപ്ലവമായ ആകർഷണ മാർഗങ്ങളിലൂടെ കരുപ്പിടിപ്പിക്കാൻ സാദ്ധ്യമല്ല. കാതലായ ജീവിത വിശ്വാസ സത്യങ്ങളിൽ അടിയുറച്ചതാണ് ക്രിസ്തീയ ജീവിതസരണി.

നമ്മുടെ ജീവിതത്തിലെ തിന്മയുടെ ശക്തിയെ ബലഹീനമാക്കി, നന്മയിൽ വളരുന്നതിനും, ബലപ്പെടുന്നതിനുമുള്ള സത്മാർഗങ്ങളാണ് പ്രാർത്ഥന, ഉപവാസം, ദാനധർമ്മം. "നിങ്ങൾ കപടഭക്തിക്കാരെപ്പോലെ ധർമ്മം കൊടുക്കരുത്, പ്രാർത്ഥിക്കരുത്, ഉപവസിക്കരുത്" (മത്താ. 6:2; 6:5; 6:16). മററുള്ളവരിൽ നിന്ന് നല്ല വാക്കും, പ്രശംസയും പ്രതീക്ഷിച്ച് നാം നന്മ ചെയ്യണമെന്നില്ല. ദൈവത്തെ പ്രസാദിപ്പിക്കാനാണ് നാം നന്മ ചെയ്യേണ്ടത്. മററുള്ളവരെ കാണിക്കാനായിരിക്കരുത്.

ആന്തരിന്ദ്രിയങ്ങളെ പരിശോധിക്കുന്നവനായ ദൈവം നമ്മിൽനിന്ന് നീതിയും, വിശുദ്ധിയും, കരുണയും പ്രതീക്ഷിക്കുന്നു. "അങ്ങനെതന്നെ പുറമെ നിങ്ങൾ നീതിമാന്മാർ എന്ന് മനുഷ്യർക്കു തോന്നുന്നു. അകമെയോ കപടഭക്തിയും, അധർമ്മവും നിറഞ്ഞവരത്രെ" (മത്താ. 23:28). പരീശന്മാർ ബാഹ്യമായി വളരെയേറെ ഭക്തി അനുഷ്ഠിച്ചിരുന്നു, അഭിനയിച്ചിരുന്നു. എന്നാൽ അവരുടെ ഹൃദയം ദുഷ്ടത നിറഞ്ഞതായിരുന്നു.

"ഈ ജനം അടുത്തുവന്ന് വായ്കൊണ്ടും അധരംകൊണ്ടും എന്നെ ബഹുമാനിക്കുന്നു. എങ്കിലും തങ്ങളുടെ ഹൃദയത്തെ അവർ എങ്കൽനിന്നും ദൂരത്ത് അകററിവച്ചിരിക്കുന്നു. എന്നോടുള്ള അവരുടെ ഭക്തി മനഃപാഠമാക്കിയ മാനുഷ കല്പനയത്രെ" (യെശ. 29:13). ഇപ്രകാരമുള്ള ഭക്തിക്ക് ദൈവസന്നിധിയിൽ എന്തെങ്കിലും സ്ഥാനമുണ്ടോ? കപടഭക്തിക്കാർക്കുള്ള ഓഹരിയിലും, പങ്കിലും, കരച്ചിലും, പല്ലുകടിയും കാണുന്നു (മത്താ. 24:51).

## സ്ലീബായ്ക്കുശേഷം 3-ാം ഞായറാഴ്ച-ഒക്ടോബർ 2

(മർക്കോ. 2:23-28)

ശാബ്ബത്തെന്ന പദം

ഹീബ്രുവിലെ ഷാബത് എന്ന ധാതുവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഷാബത് എന്ന വാക്കിന് നിർത്തുക, വിരാമമിടുക, വിശ്രമം കണ്ടെത്തുക, അവസാനിപ്പിക്കുക എന്നെല്ലാം അർത്ഥസൂചനയുണ്ട്. വിശ്രമത്തിന്റെയും, ആരാധനയുടെയും ദിവസമായിരുന്നു ശാബ്ബത്.

ദൈവത്തിന്റെ സൃഷ്ടിശക്തി, വചനശക്തി ഇവയാലുള്ള ഫലം സന്തോഷത്തിന്റെ അനുഭവം വിളിച്ചറിയിക്കുന്നതിനാൽ എല്ലാം നല്ലതെന്ന് കണ്ടു. ശാബ്ബത് "പ്രവർത്തനപ്രക്രിയക്ക് ഒരു വിരാമം" എന്ന നിലയിൽ ചിന്തിക്കുമ്പോൾ മരണത്തോടുകൂടി നാമും നിത്യവിശ്രമത്തിലേക്ക് പ്രവേശിക്കുന്നു. നിത്യവിശ്രമ കൂടാരങ്ങളിലേക്ക് ഈ താൽക്കാലിക മൺകൂടാര പരദേശവാസം കഴിഞ്ഞ് നാം കടന്നുചെല്ലുമ്പോൾ നമ്മുടെ കർമ്മഫലം (2 കൊരി. 5:10) സന്തോഷജനകമെങ്കിൽ നന്മ നിറഞ്ഞ ഫലത്താൽ സ്രഷ്ടാവിനും, സൃഷ്ടിക്കും സന്തോഷിക്കാൻ വകയുണ്ട്. നമ്മുടെ ശാബ്ബത്-നിത്യവിശ്രാമം-സൗഭാഗ്യപൂർണമായിത്തീരാൻ പ്രാർത്ഥിക്കാം.

ശാബ്ബത് ലംഘനം

ശിഷ്യന്മാരുടെ കതിർപറിക്കൽ ശാബ്ബത് ലംഘനമായി വ്യാഖ്യാനിക്കപ്പെട്ടു. "കൂട്ടുകാരന്റെ വിളഭൂമിയിൽകൂടി പോകുമ്പോൾ നിനക്ക് കൈകൊണ്ട് കതിർ പറിക്കാം" (ആവ. 23:25). മോശയുടെ ന്യായപ്രമാണത്തിൽ ഇത് കുററകരമല്ല. "ശാബ്ബതിനെ ശുദ്ധീകരിക്ക" എന്ന നാലാം കല്പനയുടെ കാലാകാലങ്ങളിലെ വ്യാഖ്യാനവും, ഉപനിയമങ്ങളും പരിശോധിച്ചാൽ ശാബ്ബതിൽ-"കൊയ്യരുത്, മെതിക്കരുത്, പതിരുനീക്കരുത്, ഭക്ഷണം പാകംചെയ്ത് ഭക്ഷിക്കരുത്" മുതലായ നിയമങ്ങൾ കൂട്ടിച്ചേർക്കപ്പെട്ടതായി കാണാം. ശിഷ്യന്മാർ കതിർ പറിച്ചത് കൊയ്തതായും, കൈകളിൽ ഇട്ട് തിരുമ്മിയത് മെതിച്ചതായും, വായിലെ ശ്വാസംകൊണ്ട് ഊതി പതിരും, പൊടിയും പറപ്പിച്ചത് പതിരു നീക്കം ചെയ്തതായും, വായിലിട്ട് ചവച്ച് ഇറക്കിയത് പാകം ചെയ്തു ഭക്ഷിച്ചതായും പരീശന്മാർ വ്യാഖ്യാനിച്ചപ്പോൾ കതിർ പറിക്കൽ ശാബ്ബത് ലംഘനമായി.

നിയമം മാത്രമായാൽ സ്നേഹത്തിനും, കരുണക്കും സ്ഥാനമില്ല അപൂർണ്ണനായ മനുഷ്യനെ പൂർണ്ണതയിലേക്ക് നയിക്കാൻ നിയമം സഹായിക്കും. ഒരു ഉദാഹരണം നോക്കുക. ഉയരമുള്ള ഒരു കുരിശിൻതൊട്ടി നാം പണിയുമ്പോൾ ചുററും മുളകൾ വെച്ചുകെട്ടുന്നു. പണികൾ എല്ലാം പൂർത്തീകരിക്കപ്പെട്ട് ശുദ്ധീകരണ പ്രാർത്ഥന നടത്തുന്നതിനു മുമ്പായി വച്ചുകെട്ടുകൾ അഴിച്ചുമാററുന്നു. പൂർണ്ണതയിലേക്കുള്ള പ്രയാണത്തിൽ മുളകളുടെ സ്ഥാനം മാത്രമെ നിയമങ്ങൾക്കുള്ളു.

ഒരു കുറവുമില്ലാത്ത, പൂർണ്ണതയുള്ള ദൈവപുത്രനെ നിയമങ്ങളുടെ കുരുക്കിൽ വരിഞ്ഞുമുറുക്കാൻ പരീശന്മാർ തത്രപ്പെടുന്നു. പൂർണ്ണനന്മയാകുന്ന മശിഹാതമ്പുരാന് നിയമങ്ങളുടെ ബന്ധനം ആവശ്യമില്ല.

മനുഷ്യപുത്രൻ ശാബ്ബതിന്റെയും കർത്താവാകുന്നു. ശാബ്ബത് മനുഷ്യന്റെ നന്മക്കായി കല്പിച്ചിരിക്കെ, മനുഷ്യനേക്കാൾ പരമമായ സ്ഥാനം ശാബ്ബതിന് കൊടുക്കുന്നത് നന്നല്ല എന്ന് യേശുതമ്പുരാൻ പഠിപ്പിക്കുന്നു.

## സ്ലീബായ്ക്കുശേഷം 4-ാം ഞായറാഴ്ച -ഒക്ടോബർ 9

(ലൂക്കോ: 16-13-18)

ദൈവസ്നേഹം-ദ്രവ്യസ്നേഹം

യേശുതമ്പുരാൻ അരുൾ ചെയ്യുന്നു. "രണ്ട് യജമാനന്മാരെ സേവിപ്പാൻ ഒരു ഭൃത്യനും കഴികയില്ല. നിങ്ങൾക്ക് ദൈവത്തെയും മാമോനേയും

(ശേഷം 31-ാം പേജിൽ)

# ക്രിസ്തീയ ഭടന്റെ ശിക്ഷണം

## PART II

### 6. ദൈനംദിന ജീവിതത്തിന് എങ്ങനെ ശിക്ഷണം പാലിക്കണം?

1) കൃത്യനിഷ്ഠ പാലിക്കുന്നതിൽകൂടി. ഉദാ: കൃത്യസമയത്ത് രാവിലെ എഴുന്നേൽക്കുക. ഏതൊരു ജോലിയും കൃത്യസമയത്ത് ചെയ്യുക. കഴിയുന്നിടത്തോളം ജോലി മറ്റൊരവസരത്തിലേക്ക് നീട്ടിവയ്ക്കാതിരിക്കുക.

2) ദിനചര്യങ്ങളും കർത്തവ്യങ്ങളും ചെയ്യുന്നതിൽ ഒരു നിശ്ചിതക്രമം ഉണ്ടായിരിക്കുക.

3) ഉത്സാഹമായി ചെയ്തു സമയം ലാഭിക്കുകയും പ്രയോജനകരങ്ങളായ കാര്യങ്ങൾക്ക്, അങ്ങനെ കിട്ടുന്ന സമയം വിനിയോഗിക്കുകയും ചെയ്യുക.

4) ചോദ്യം ചെയ്യാതെ സേനാനായകനെ പടയാളി അനുസരിക്കുന്നതുപോലെ, കർത്താവിന്റെ കല്പനകൾ നാം പാലിക്കണം. മനുഷ്യർ എന്തെല്ലാം ചെയ്യുകയോ പറയുകയോ ചെയ്താലും, ഒരിക്കലും പ്രതികാരം ചെയ്യാതിരിക്കുകയും അവർക്ക് നന്മ ചെയ്യുകയും ചെയ്യുന്ന, ആത്മനിയന്ത്രണം പാലിക്കുവാൻ പരിശ്രമിക്കുക. ''ഞാനോ നിങ്ങളോടു പറയുന്നത്: നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ'' (വി. മത്താ. 5:44) എന്ന് കർത്താവും ''ആരും തിന്മയ്ക്ക് പകരം തിന്മ ചെയ്യാതിരിപ്പാൻ നോക്കുവിൻ. തമ്മിലും, എല്ലാവരോടും എപ്പോഴും നന്മ ചെയ്തുകൊണ്ടിരിപ്പിൻ'' (2 തെസ. 5:15) എന്ന് വി. പൗലോസും പറയുന്നു. ദൈവത്തോടുള്ള സ്നേഹത്തെപ്രതി ഇങ്ങനെ ജീവിക്കണം.

5) ദൈവമഹത്വത്തിന് ഉതകാത്തവയൊന്നും ചെയ്യുകയില്ലെന്ന് ഉറയ്ക്കണം. ചെയ്യുന്നതെല്ലാം ദൈവമഹത്വത്തിനായി എന്ന ലക്ഷ്യത്തോടെ ചെയ്യുകയും വേണം. ആകയാൽ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും, എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്‌വിൻ'' (1 കൊരി. 10:31) എന്ന് വി. പൗലോസ് പറയുന്നു

ഒരു കഥ കേട്ടിട്ടുണ്ട്. ഒരു ഹിന്ദുസന്യാസി ജനത്തെക്കൊണ്ട് ശപഥം ചെയ്യിച്ചു. ''ദൈവത്തിന്‌വേണ്ടി'' എന്ന് പറഞ്ഞേ എന്തും ചെയ്യുകയുള്ളൂ എന്ന്. പിറേറദിവസം അവരിൽ ഒരാൾ പതിവുപോലെ മദ്യഷാപ്പിൽ കയറി മദ്യം സേവിക്കാൻ തുടങ്ങിയപ്പോൾ, ശപഥം ചെയ്തതോർത്തു. എന്താണ്‌വേണ്ടതെന്ന് മനസ്സിൽ വടംവലിയായി. ഒടുവിൽ ശപഥം പാലിക്കാൻ തീരുമാനിച്ചു.

6) ഏല്പിച്ച ജോലിയിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന ശീലം വളർത്തിയെടുക്കുക. പടയാളി ജീവിതകാര്യങ്ങളിൽ ഇടപെടാതിരിക്കുന്നു എന്ന് പറഞ്ഞതിന്റെ അർത്ഥം civilian affairs എന്നാണ് (പട്ടാളേതര കാര്യങ്ങൾ) ''One thing at a time and that done well, is the best of rules as many can tell'' (ഒരു സമയത്ത് ഒരു കാര്യം മാത്രമെന്നും, അത് ഭംഗിയായി ചെയ്യുകയെന്നുമുള്ളതാണ് ഏററവും ഉത്തമമായ പ്രമാണമെന്ന് അനേകർ പറയുന്നു).

7) ചെയ്യുന്ന പ്രവൃത്തി ഏററവും ഭംഗിയായി ചെയ്യുക പടയാളിയുടെ സ്വഭാവരീതിയാണ്. അങ്ങനെയാണ് അവനെ ശീലിപ്പിച്ചിരിക്കുന്നത്. അല്പം കുററം കണ്ടാൽ കഠിനശിക്ഷ സഹിക്കേണ്ടിവരുമല്ലോ. ആത്മീയ ജീവിതത്തിലും ഈ മനോഭാവം തന്നെയാണ് വേണ്ടത്. ''നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ആത്മാവോടും, കൂടെ സ്നേഹിക്കണം'' (വി. മത്താ. 22:37) എന്നുള്ളതാണല്ലോ ദൈവകല്പന.

---

**മാത്യൂസ് മാർ ബർന്നബാസ്**

---

8) ഒരുകാര്യം ചെയ്തു തീർത്തേ അടങ്ങൂ എന്നതാണ് പടയാളിയുടെ മനോഭാവം ഒന്നുകിൽ കാര്യം നേടണം, അല്ലെങ്കിൽ മരിക്കണം. അല്ലാതെ പിൻമാററമെന്നൊരു കാര്യം പടയാളിക്കില്ല. ആത്മീയ ജീവിതത്തിലും ഈ മനോഭാവംതന്നെയാണ് വേണ്ടിയിരിക്കുന്നത്. ''അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടുമെ''ന്ന് (വി. മർക്കോ. 13:13)കർത്താവ് പറയുന്നുവല്ലോ. വി. പൗലോസ് പറയുന്നതും ശ്രദ്ധേയമാണ്. ''ഞാൻ നല്ല പോരു പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. അത് നീതിയുടെ ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്ക് നൽകും. എനിക്ക് മാത്രമല്ല, അവന്റെ പ്രത്യക്ഷതയിൽ പ്രിയംവച്ച ഏവർക്കുംകൂടെ'' (2 തിമോ 4:7,8) ഈ കിരീടം വൈദികർക്കു മാത്രമല്ല, അയ്മേനികൾക്കും ലഭിക്കുന്നതാണ്.

### 7. വിശ്രമവും ശക്തീകരണവും വേണ്ടിയിരിക്കുന്നു.

പടയാളിക്ക് സേനാനായകൻ ഇടയ്ക്ക് റിട്രീററ് നൽകും. വിശ്രമത്തിനും, ചികിത്സയ്ക്കും ശക്തിയാർജ്ജിക്കുന്നതിനും, പുതിയ അടവുകൾ പ്രയോഗിക്കുന്നതിനെക്കുറിച്ച് ചിന്തിക്കുന്നതിനുമാണ് റിട്രീററ് ആത്മീയ ജീവിതത്തിലും റിട്രീററ് ആവശ്യമാണ്. ''നിങ്ങൾ ഒരു ഏ

(ശേഷം 27–ാം പേജിൽ)

# സഭാചരിത്രനിഘണ്ടു ഒരു വിയോജനക്കുറിപ്പ്

ഫാ. ജോസഫ് ചീരൻ

കേരള സംസ്കാരത്തിന്റെ ചരിത്രത്തിൽ 2000 വർഷം ഇവിടെ പ്രവർത്തിച്ച ക്രൈസ്തവ സഭയ്ക്ക് എന്തെങ്കിലും സംഭാവനകൾ നൽകുവാൻ കഴിഞ്ഞിട്ടുണ്ടോ? നാം എളുപ്പത്തിൽ പറഞ്ഞുവരുന്ന ഒരു മറുപടിയുണ്ട്. ഉദയംപേരൂർ സുന്നഹദോസിനുശേഷം നമ്മുടെ എല്ലാ രേഖകളും നശിപ്പിക്കപ്പെട്ടതുകൊണ്ട് നമുക്ക് പഴയ കാര്യങ്ങൾ അറിയാതെപോയി." ഇതിൽ സത്യമുണ്ടെങ്കിലും ഇതു മാത്രമല്ല സത്യം. ചരിത്രം രേഖപ്പെടുത്തിവയ്ക്കാനും മഹത്വം അർഹിക്കുന്നവരെ അംഗീകരിക്കാനും നമുക്കു മനസില്ലാതെ പോയതും മറെറാരു കാരണമാണ്. ജാതിവ്യവസ്ഥയുടെ ക്രൂരതയിൽ എത്രയോ ശങ്കരാചാര്യൻമാരും തുഞ്ചൻമാരും കുഞ്ചൻമാരും കേരളത്തിൽ പിറക്കാതെപോയി എന്ന് ആശാൻ വിലപിച്ചതുപോലെ, കക്ഷിരാക്ഷസന്റെ പിടിയിലമർന്ന കേരള ക്രൈസ്തവർ അന്യോന്യം യുദ്ധം ചെയ്യുന്നതിനിടയിൽ പരസ്പരം ചെളിവാരി എറിയുന്നതിനല്ലാതെ മഹത്വം അംഗീകരിക്കാൻ ശ്രമിച്ചില്ല. തൻമൂലം കേരള സംസ്കാര ചരിത്രത്തിൽ മലങ്കരയിലെ സഭകൾക്ക് അർഹമായ സ്ഥാനം ലഭിച്ചില്ല. ചരിത്രം ലിഖിത രൂപത്തിൽ ലഭ്യമല്ലാത്തതിനാൽ ചരിത്ര രചയിതാക്കളുടെ ശ്രദ്ധയിൽ ക്രൈസ്തവരുടെ സാംസ്കാരിക സംഭാവനകൾ പരിഗണിക്കപ്പെടാതെ പോയി. പാശ്ചാത്യ മിഷനറിമാരുടെ ഭാഷാപരിശ്രമങ്ങൾക്കു തൊട്ടുമുമ്പ് തനിമലയാളികൾ വിവർത്തനം ചെയ്ത 1811 ലെ ബൈബിൾ അവഗണിക്കപ്പെട്ടതങ്ങനെയാണ്. തിരുക്കുറളും തൊൽക്കാപ്പിയവും സംഘകാലകൃതികളുടെ ചർച്ചയിൽ വരുമെങ്കിലും എ ഡി. ഒന്നാം നൂററാണ്ടിൽത്തന്നെ കേരളത്തിലെത്തിയ ക്രിസ്തുമതവും ബൈബിളും ആരാധനാസമ്പ്രദായങ്ങളും സംഘസാഹിത്യത്തിലുണ്ടോ എന്ന് ആരും ഗൗരവമായി അന്വേഷിച്ചു കണ്ടിട്ടില്ല. സംഘകാലത്തെ കുർബാനാർപ്പണത്തിൽ ചേരരാജാവ് പങ്കുകൊണ്ടു എന്ന് 'ചിലപ്പതികാര'ത്തിൽ പ്രസ്താവമുള്ളതായി ചരിത്ര ഗവേഷകൻ കേസരി എ. ബാലകൃഷ്ണപിള്ള കാൽനൂററാണ്ടു മുറവും, ജെ. ജെ. മോറിസ് ഈ ദശാബ്ദത്തിലും നിരീക്ഷിച്ചുവെങ്കിലും അതേറെപേർ ശ്രദ്ധിച്ചതായി ഭാവിച്ചിട്ടില്ല. നിനവേ കേന്ദ്രമായ പ്രാചീന സുമേറിയൻ സംസ്കാരത്തിന്റെ പാരമ്പര്യമാണ് നമ്മുടെ തിരുവോണത്തിനുള്ളതെന്ന് മഹാപണ്ഡിതനായ എൻ. വി. കൃഷ്ണവാരിയർ സ്ഥാപിച്ചിട്ടുപോലും (കലോൽസവം) പരിഗണന വേണ്ടത്ര കിട്ടാത്ത ഒരു പരിതഃസ്ഥിതിയിൽ കാര്യങ്ങൾ എഴുതാതിരിക്കുകയും തെററായി എഴുതുകയും ചെയ്താൽ എന്താവും ഫലം?

1986 ൽ കേരള ദൈവശാസ്ത്ര സമിതിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ച സഭാചരിത്രനിഘണ്ടു വായിച്ചപ്പോൾ ഈ ചിന്തകളെല്ലാം സജീവമായി. രണ്ടായിരത്തോളം ശീർഷകങ്ങളെപ്പററി പതിനാലോളം ലേഖകൻമാർ തയ്യാറാക്കിയ പുസ്തകം വലിയൊരു സേവനമാണ് ചെയ്തിട്ടുള്ളത്. ആദ്യസംരംഭത്തിന് എപ്പോഴും പോരായ്മകൾ കാണും. ഇനിയൊരു പതിപ്പ് ആവശ്യമാവുമെങ്കിൽ ചില പോരായ്മകൾ നികത്തുവാനുള്ള ഏതാനും നിർദേശങ്ങളാണ് ഈ ലേഖനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

1. സഭാചരിത്രനിഘണ്ടു ആഗോളസഭാചരിത്രം അതിർത്തിയായി നിശ്ചയിച്ചതു നന്നായി. മലയാളികൾക്കതൊരനുഗ്രഹമാകും. എന്നാൽ റഷ്യൻ സഭകളെക്കുറിച്ച് ഒരു റഷ്യക്കാരനും സിറിയൻ, അർമീനിയൻ, കോപ്ററിക്, ആംഗ്ളിക്കൻ തുടങ്ങിയവയെക്കുറിച്ച് അതാത് സഭയിലെ ചരിത്രകാരൻമാരും നൽകുന്ന തെളിമയിത്ത കാര്യങ്ങളെഴുതുവാൻ നമ്മുടെ ചരിത്രകാരൻമാർക്കാവുമോ? വർഷങ്ങൾക്കുമുമ്പ് അച്ചടിച്ച പുസ്തകങ്ങളിൽ കയറിപ്പററിയ വിവരങ്ങൾ വിവർത്തനത്തിലൂടെ പകരാനല്ലേ നമ്മുടെ ലേഖകർക്കാവൂ. അവതന്നെ പല വീക്ഷണത്തിൽ എഴുതപ്പെട്ട പുസ്തകങ്ങളാവുമ്പോൾ ചില ഗ്രന്ഥകാരൻമാരുടെ പക്ഷപാതങ്ങൾ കുറിപ്പുകളെ സ്വാധീനിക്കുകയില്ലേ? നവീകരണപ്രസ്ഥാനത്തെപ്പററി പേജുകളോളം നീക്കിവച്ച നമ്മുടെ നിഘണ്ടു ആഗോളപാത്രിയാർക്കീസൻമാർ, അവരുടെ ആവിർഭാവം, അധികാരപരിധി, ലോകപ്രസിദ്ധരായ ചില പാത്രിയാർക്കീസൻമാർ എന്നിവരെപ്പററി പ്രതിപാദിക്കുവാൻ കേവലം ഏഴുവരികൾ ഉപയോഗിച്ചതിന് മറെറന്തു ന്യായീകരണങ്ങളാണുള്ളത്? കുറഞ്ഞപക്ഷം ആറു അന്ത്യോഖ്യാ പാത്രിയർക്കീസൻമാരെങ്കിലും മലങ്കര സന്ദർശിച്ച കാര്യവും അതിലൊരാളുടെ കബറിടം മലങ്കരയിലുള്ള കാര്യവും വിട്ടുപോയതു കഷ്ടമായി; പ്രത്യേകിച്ചും ഇന്ത്യൻ സഭയ്ക്കുവേണ്ടി എഴുതപ്പെട്ട ഒരു നിഘണ്ടുവിൽ. എല്ലാ സഭകൾക്കും ലേഖക പംക്തിയിൽ സ്ഥാനമുള്ളതായി കാണുന്നുണ്ടെങ്കിലും അവയുടെ ബാലൻസു തുല്യമല്ല. ഓർത്തഡോക്സ് സഭയിലെ റവ. ഡോ. വി. സി. സാമുവേലിനെപ്പോലെയുള്ളവർ ലേഖകരിൽ മുഖ്യരാവേണ്ടതായിരുന്നില്ലേ എന്നു തോന്നുന്നു.

മലങ്കര ഓർത്തഡോക്സ് സഭയും അതിൽ പരാമർശം അർഹിക്കുന്ന ഒട്ടേറെ പ്രധാന വിഷയങ്ങളും നിഘണ്ടുവിന്റെ ശീർഷകങ്ങളിൽ കാണാനാകുന്നേയില്ല. മലങ്കരയിൽ പുനഃസ്ഥാപിക്കപ്പെട്ട കാതോലിക്കേററിൽ ആദ്യം പ്രതിഷ്ഠിതനായ മുറിമററത്തിൽ മാർ ഈവാനിയോസ്, സഭാസമാധാനത്തിനുശേഷം കാതോലിക്കാസ്ഥാനം പ്രാപിച്ച പ. ഔഗേൻബാവ, 1685-ൽ കേരളത്തിലെത്തി

കോതതമംഗലത്തു കബറടങ്ങി. മലങ്കരയിലെ പരിശുദ്ധൻ എന്ന് സാക്ഷ്യം വഹിച്ച യൽദോ ബസേലിയോസ് മപ്രിയാന, അദ്ദേഹത്തോടൊപ്പം വന്ന് മാർത്തോമ്മാ മൂന്നാമനെയും നാലാമനെയും പട്ടം കെട്ടി. മുളന്തുരുത്തിയിൽ അന്ത്യവിശ്രമം കൊള്ളുന്ന മാർ ഇവാനിയോസ്, ഉദയംപേരൂർ സുന്നഹദോസിന്റെ സമകാലീനനായി ജീവിച്ച ഗീവറുഗീസ് അർക്കദിയാക്കോൻ, 1751 ൽ കേരളത്തിലെത്തിയ ശാക്രുള്ള മപ്രിയാന (മട്ടാഞ്ചേരി), മാർ ഗ്രീഗോറിയസ് (മുളന്തുരുത്തി), മാർ ഈവാനിയോസ് (ചെങ്ങന്നൂർ), 19-ാം നൂററാണ്ടിന്റെ ആ ദശകത്തിലുണ്ടായ ആർത്താററ് പടിയോല, കണ്ടനാട് പടിയോല, മാർത്തോമ്മാ രണ്ടാമൻ, മാർത്തോമ്മാ മൂന്നാമൻ, മാർത്തോമ്മാ നാലാമൻ, മാർത്തോമ്മാ അഞ്ചാമൻ, മാർ ഗബ്രിയേൽ, മാർ അന്ത്രയോസ് ബാവ കൂനൻകുരിശു സത്യത്തിന് പ്രചോദനമായി രക്തസാക്ഷിത്വം വഹിച്ച മാർ അഹത്തള്ള, സത്യവിശ്വാസനിഷ്ഠ മൂലം മതംമാറാൻ വിസമ്മതിച്ച ചാട്ടുകുളങ്ങരയിലെ (കുന്നംകുളം) വീരനസ്രാണികളെ ടിപ്പുസുൽത്താൻ തൂക്കിക്കൊന്ന സംഭവം, ഫ്രാൻസിസ് ബുക്കാനന്റെ കേരളസഭാ സന്ദർശനം. നിഖ്യാ സുന്നഹദോസിൽ പങ്കെടുത്തു എന്ന് ചരിത്രപ്രസിദ്ധിയുള്ള ഇന്ത്യയുടെ യോഹന്നാൻ മെത്രാൻ, എ.ഡി.190–ൽ ഇന്ത്യൻസഭ സന്ദർശിച്ച് ഇന്ത്യയിൽ നിലവിലിരുന്ന അരമായ സുവിശേഷത്തിന്റെ ഒരു പകർപ്പ് സ്വദേശത്തേക്കു കൊണ്ടുപോയ അലക്സാന്ത്രിയൻ വൈദിക കലാശാലയുടെ ഉപാധ്യക്ഷൻ പാന്റീനസ് തുടങ്ങിയ നിരവധി ശീർഷകങ്ങൾ നിഘണ്ടുവിൽ ഇല്ലാതെ പോയത് നിഘണ്ടുവിന്റെ സമഗ്രതയെ ബാധിച്ചിട്ടുണ്ട്. പാലക്കുന്നത്ത് വലിയ മെത്രാച്ചൻ തൊട്ട് യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത വരെയുള്ള പംക്തിയെപ്പോലെ തന്നെ മലങ്കര ഓർത്തഡോക്സ് സഭയിലെയും യാക്കോബായ സഭയിലേയും തൊഴിയൂർ സഭയിലേയും സഭാമേധ്യക്ഷൻമാരേയും സഭാചരിത്ര നിഘണ്ടു കാണേണ്ടതായിരുന്നു. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ എല്ലാ സഭകളോടും നീതിപുലർത്തി എന്ന ആമുഖക്കുറിപ്പിന് കൂടുതൽ അർത്ഥമുണ്ടായേനെ.

കൈതയിൽ ഗീവറുഗീസ് മല്പാനും, കോവൂർ ഐപ്പ് തോമ്മാ കത്തനാരും സി. പി. ഫിലിപ്പോസ് കത്തനാരും നിഘണ്ടുവിൽ സ്ഥാനം പിടിച്ചപ്പോൾ ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ, കോനാട്ട് യോഹന്നാൻ മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ, കോനാട്ട് അബ്രഹാം മല്പാൻ എന്നീ പേരുകളും പാമ്പാടി കുറിയാക്കോസ് മാർ ഗ്രിഗോറിയോസ്, സ്ലീബാ മാർ ഒസ്താത്തിയോസ്, ഏലിയാസ് മാർ യൂലിയോസ്, പൗലോസ് സേവേറിയോസ്, ആലുവായിലെ വലിയ അത്താനാസ്യോസ്, അമ്പാട്ട് കൂറിലോസ്, കടവിൽ അത്താനാസ്യോസ്, വയലിപ്പറമ്പിൽ ഗ്രീഗോറിയോസ്, തോമസ് മാർ ദിവന്നാസ്യോസ് തുടങ്ങിയ മഹാരഥൻമാരുടെ പേരുകളും വിട്ടുപോയതു അക്ഷന്തവ്യം തന്നെയായി.

ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജ് സഭാചരിത്രത്തിലെ ഒഴിവാക്കാനാവാത്ത ഒരധ്യായമായിരിക്കേ അത് നിഘണ്ടുവിൽ കാണുന്നില്ല. അതിന്റെ സ്ഥാപക നേതാക്കളായ കെ. സി. ചാക്കോയുടേയും സി. പി മാത്യുവിന്റേയും പേരുകളിൽ ശീർഷകമുണ്ടെങ്കിലും അവർക്കു സമസ്കന്ധനായ എ എം. വർക്കി വിസ്മരിക്കപ്പെട്ടിരിക്കുന്നു. എം. എ ചാക്കോ, സി. ജെ. കുര്യൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, എം. പി. വർക്കി തുടങ്ങിയ ശീർഷകങ്ങൾ നിശ്ചയമായും നിഘണ്ടുവിന്റെ ഉൾക്കനം വർധിപ്പിക്കുവാൻ സഹായകമായേനെ.

ശീർഷകങ്ങൾ ചേർക്കാത്തതിനെ സംബന്ധിച്ച് ഇത്രയും പറഞ്ഞുനിർത്തി മറെറാരു ഭാഗത്തേക്കു പ്രവേശിക്കട്ടെ. ചില ശീർഷകങ്ങൾ വിഷയത്തിന്റെ ബാലൻസ് അവഗണിച്ചു എന്നതാണ് ഈ ഭാഗത്തെ ന്യൂനത. ഉദാഹരണത്തിന് കാതോലിക്കോസ് എന്ന ശീർഷകത്തിന് എട്ടു വരിയിലാണ് പ്രതിപാതനം. കാതോലിക്കേററിന്റെ ആവിർഭാവം മലങ്കരസഭയ്ക്കു പേർഷ്യൻ കാതോലിക്കേററുമായുണ്ടായിരുന്ന ബന്ധം, മലങ്കര സന്ദർശിച്ച വിദേശീയരായ കാതോലിക്കാമാർ, കാഥോലിക്കാ–മപ്രിയാനാ സംമങ്ങൾ–നെസ്തോറിയൻ കാതോലിക്കേററ്, മലങ്കരയിലെ കാതോലിക്കേററ് സ്ഥാപനം, അതിന്റെ ആസ്ഥാനം, അതിൽ ഭരണം നടത്തിയ കാതോലിക്കാമാർ എന്നീ വിവരങ്ങൾ കാതോലിക്കോസ് എന്ന ശീർഷകത്തിൽ ചേർക്കാത്തതിന് ന്യായീകരണം കാണുന്നില്ല; പ്രത്യേകിച്ചും ഭാരതക്രൈസ്തവരിൽ അഗണ്യമല്ലാത്ത ഒരു ഭാഗം കാതോലിക്കേററിന്റെ കീഴിൽ ഓട്ടോസിഫാലസ് സഭയായിക്കഴിയുമ്പോൾ.

അതുപോലെ പ. ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പററിയുള്ള ശീർഷകത്തിൽ അദ്ദേഹത്തിന്റെ ജീവിതത്തിലെ പ്രധാന നാഴികക്കല്ലുകൾ അവഗണിക്കപ്പെട്ടിരിക്കുന്നു.

1. 1934–ലെ സഭാഭരണഘടന നടപ്പിൽ വരുത്തിയത്.
2. സണ്ടേസ്ക്കൂൾ, യൂത്ത്ലീഗ് തുടങ്ങിയ എല്ലാ ആത്മീയ സംഘടനകളും സഭാതലത്തിൽ സംഘടിപ്പിക്കപ്പെട്ടത്.
3. 1958-ലെ സുപ്രീംകോടതി വിജയത്തെ തുടർന്ന് പാത്രിയർക്കീസിനെ സ്വീകരിച്ച് സഭയിൽ സമാധാനം വരുത്തി.
4. എഡിൻബറോയിലെ ലോക സഭാ സമ്മേളനത്തിൽ പങ്കെടുത്തു.
5. കോട്ടയം പഴയസെമിനാരിയിൽനിന്ന് ദേവലോകത്തേയ്ക്ക് കാതോലിക്കോസിന്റെ ആസ്ഥാനം മാററി സ്ഥാപിച്ചു.
6. സഭയിൽ ഗ്രീഗോറിയൻകലണ്ടർസ്വീകരിച്ചു.

മാർത്തോമ്മാ സുവിശേഷക സേവികാസംഘത്തിന്റെ സംഘാടകരിൽ ഒരാൾമാത്രമായ കാണ്ടമ്മ

(ശേഷം 27–ാം പേജിൽ)

# കാരിസ്മാറ്റിക് അനുകരണം

ഫാദർ ജോർജ് പയ്യമ്പള്ളിൽ, മല്ലപ്പള്ളി

റോമൻകത്തോലിക്കരുടെ ഇടയിൽ വളരെ ശക്തി പ്രാപിച്ച ഒരു ആദ്ധ്യാത്മിക പ്രസ്ഥാനമാണ് കാരിസ്മാറ്റിക് നവീകരണം. നമ്മുടെ സഭയിലും ആദ്ധ്യാത്മീക നവീകരണത്തിനായി ഇത് അനുകരിക്കാമോ എന്ന് ചിലരെങ്കിലും ചിന്തിക്കുന്നുണ്ടാവാം. അന്ധമായ അനുകരണം പലപ്പോഴും അപകടകാരിയായതിനാൽ ശരിയായ അപഗ്രഥനം ആവശ്യമാണ്. ഈ പ്രസ്ഥാനത്തെ അപഗ്രഥിക്കുമ്പോൾ ചില ചോദ്യങ്ങൾ മനസ്സിൽ ഉയരുന്നു.

1) എന്താണ് ഈ പ്രസ്ഥാനം.
2) ഇതിന്റെ ദൃഷ്യഫലങ്ങൾ ഏവ.
3) എന്തുകൊണ്ട് ഈ പ്രസ്ഥാനം കൂടുതൽ ആകർഷകമാകുന്നു.
4) പൗരസ്ത്യസഭകളുടെ ആദ്ധ്യാത്മീകതയുമായി ചേർന്നുപോകുമോ?

കാരിസ്മാറ്റിക് എന്ന പദം ഗ്രീക്കുഭാഷയിലെ കാരിസ്മാ (Charisma) എന്ന നാമപദമാണ്. 'സമ്മാനം', 'ദാനം' എന്നൊക്കെയാണ് ഈ പദത്തിന്റെ അർത്ഥം. സഭയിൽ എല്ലാ ക്രിസ്ത്യാനികളും മാമോദീസായിൽ കൂടി ആത്മാവിനെ പ്രാപിച്ചവരാകയാൽ എല്ലാവരും ആത്മാവിന്റെ വിവിധ ദാനങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നവരാണ്. സഭയിലെ ഒരു വിഭാഗത്തെ മാത്രം വരദാനം ലഭിച്ചിട്ടുള്ളവരായി വേർതിരിച്ചു കാണുന്നത് ശരിയല്ല. 1 കൊരി. 12:7–11–ൽ കൃപാവരങ്ങളിൽ വ്യത്യാസമുണ്ടെന്ന് പൗലോസ് പറയുന്നു. റോമാ. 12:6–8–ൽ വെവ്വേറെ വരങ്ങളുള്ളതായി പറയുന്നു. പ്രവചനം, ശുശ്രൂഷാ, പ്രബോധനം, ഉപദേശം, ദാനംചെയ്യുക, ഭരണം, കരുണ തുടങ്ങിയവ എല്ലാം ആത്മാവിന്റെ ദാനങ്ങളാണ്. രോഗശാന്തി, മറുഭാഷ, വൈകാരിക അനുഭവങ്ങൾക്ക് കൂടുതൽ പ്രാധാന്യം കൊടുത്ത് കൈയടിച്ച് പാടുക, ശബ്ദം ഉയർത്തി വായിൽ വരുന്നതൊക്കെ വിളിച്ചുപറഞ്ഞ് പ്രാർത്ഥിക്കുക തുടങ്ങിയവ മാത്രം ആത്മാവിന്റെ വരങ്ങളായി കാണുന്നത് ആത്മാവിന്റെ പ്രവർത്തനമല്ല 1 കൊരി 12–ൽ പൗലോസ് അപ്പോസ്തോലൻ ആത്മാവിന്റെ വിവിധ വരങ്ങളെക്കുറിച്ച് പറഞ്ഞിട്ട് പറയുന്നത് ''ശ്രേഷ്ഠവരങ്ങളെ വാഞ്ഛിപ്പിൻ. ഇനി അതിശ്രേഷ്ഠമായൊരു മാർഗ്ഗം ഞാൻ നിങ്ങൾക്കു കാണിച്ചുതരാം''. ആ ശ്രേഷ്ഠവരം സ്നേഹമാണെന്ന് 1 കൊരി. 13–ാം അദ്ധ്യായത്തിൽ പറയുന്നു.

## ''അരൂപിയിലുള്ള സ്നാനം''
## (Baptism in the Holy Spirit)

ഈ പദത്തിന്റെ ഉത്ഭവം അകത്തോലിക്കരുടെ ഇടയിലായിരുന്നെങ്കിലും ഈ പദത്തിന് ഇന്ന് കാരിസ്മാറ്റിക് നവീകരണത്തിൽ പ്രചാരം ലഭിച്ചിരിക്കുന്നു. പാപത്തെക്കുറിച്ച് അനുതപിച്ച് ബോധപൂർവ്വം ആത്മാവിനെ ഒരുവൻ സ്വീകരിക്കുന്ന വൈകാരികമായ അനുഭവത്തിന് ഈ പദം കാരിസ്മാറ്റിക്കുകൾ ഉപയോഗിക്കുന്നു. പക്ഷേ സഭയിലെ മാമോദീസായുടെ വേദശാസ്ത്രത്തിന് ഇത് നിരക്കാത്തതത്രേ. മാമോദീസാ ''വെള്ളംകൊണ്ടും ആത്മാവുകൊണ്ടുമുള്ള സ്നാനമാണ്'' (യോഹ. 3:5) 'അരൂപിയിലുള്ള സ്നാനം', മാമോദീസായെ വെള്ളംകൊണ്ടുള്ള സ്നാനം മാത്രമായി ചിന്തിക്കുവാൻ പ്രേരിപ്പിക്കും. മാമോദീസാ ഒന്നുമാത്രമേയുള്ളൂ (എഫേ. 4:5) എങ്കിൽ ഇനിയും മറ്റൊരു സ്നാനം ആവശ്യമില്ല. പരിശുദ്ധ മൂറോനാൻ നൽകപ്പെടുന്ന സമയത്ത് ചൊല്ലുന്നത് ''മ്ശിഹായുടെ പരിമളവാസനയും സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും വിശുദ്ധാത്മനൽവരത്തിന്റെ പൂർത്തീകരണവുമായ വി. മൂറോനാൽ നിത്യജീവനുവേണ്ടി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മുദ്ര കുത്തപ്പെടുന്നു''. ആത്മനൽവരത്തിന്റെ പൂർത്തീകരണം മാമോദീസായിലുണ്ട്. തുടർച്ചയായി കത്തിക്കൊണ്ടിരിക്കുന്ന വിളക്കിന്റെ ചിമ്മിനിയിൽ പുകപിടിച്ച് പ്രകാശത്തെ മറയ്ക്കുന്നതുപോലെ പാപം ഇന്ന് ആത്മനൽവരങ്ങളെ മറച്ചിരിക്കുന്നതിനാൽ അതിനുള്ള പരിഹാരം അനുതാപം, നോമ്പ്, ഉപവാസം, പ്രാർത്ഥനാജീവിതം, സത്യകുമ്പസാരം, വി. കുർബാനാനുഭവം എന്നിവയാണ്.

## എന്തുകൊണ്ട് ആകർഷകമാകുന്നു

കാരിസ്മാറ്റിക് പ്രസ്ഥാനം മനുഷ്യന്റെ വൈകാരിക അനുഭവത്തിന് കൂടുതൽ പ്രാധാന്യം കൊടുക്കുന്നു. വിചാരത്തെക്കാൾ വികാരത്തിന് കൂടുതൽ അടിമപ്പെട്ട് ജീവിക്കുന്ന ആധുനിക മനുഷ്യന് വൈകാരിക ഭാവങ്ങൾക്ക് പ്രാധാന്യം നൽകുന്ന ആദ്ധ്യാത്മികത കൂടുതൽ ആകർഷകമാകുന്നത് സ്വാഭാവികമാണ്. ആദ്ധ്യാത്മീകത എല്ലാ തലങ്ങളേയും സ്പർശിക്കുന്നതാകണമെങ്കിൽ മനുഷ്യന്റെ വികാരതലങ്ങളേയും അത് സ്പർശിക്കുന്നതാകണമെന്ന് ഇക്കൂട്ടർ പറയുന്നു. പക്ഷേ മനുഷ്യൻ വികാരജീവിമാത്രമല്ല. ബുദ്ധി,

വിചാരം, സംസ്കാരം തുടങ്ങിയവയാൽ നിയന്ത്രിക്കപ്പെടേണ്ടവനാണ്.

### ആഹാരശുദ്ധൗ സത്യശുദ്ധി:

സത്യശുദ്ധൗ ധ്രുവസ്മൃതി''. (ഛാന്ദോഗ്യോപനിഷത്ത്) ആഹാരം ശുദ്ധമായാൽ മനുഷ്യന്റെ സത്ത (ജീവിതം) ശുദ്ധമാകും. സത്ത ശുദ്ധമായാൽ സ്മൃതി (ചിത്തം) സ്ഥിരമാകും. എല്ലാ ഇന്ദ്രിയങ്ങൾക്കും അവയുടെ ആഹാരമുണ്ട്. ഒന്നുകൊണ്ടും ഇളകാത്ത സ്ഥിരഭാവത്തോടുംകൂടി ഈശ്വരോന്മുഖമായ ജീവിതം നയിക്കണമെങ്കിൽ ഇന്ദ്രിയ വിഷയങ്ങളിൽനിന്ന് പിൻവലിഞ്ഞ് ഏകാഗ്രത നേടണം. അതിന് വലിയ പ്രഘോഷണങ്ങളേക്കാൾ നേരിയ സ്വരത്തിലുള്ള ധ്യാനചിന്തകൾ സഹായമാകയാൽ പൗരസ്ത്യ ആദ്ധ്യാത്മികത ഈ പാതയാണ് തുടരുന്നത്.

### ന്യൂനതകൾ—

ഏതൊരു പ്രസ്ഥാനവും നല്ലത് എന്ന് വിധി എഴുതണമെങ്കിൽ ഏതാനും നന്മകൾമാത്രം ദർശിച്ചാൽ പോരല്ലോ. 'ലക്ഷ്യവും' അതിന് അവലംബിക്കുന്ന 'മാർഗ്ഗവും' ശരിയോ എന്ന് വിലയിരുത്തണം. മറുവശത്ത് സംഭവിക്കുന്ന തിന്മകൾ കാണുവാനും സാധിക്കണം. കാരിസ്മാറ്റിക് പ്രസ്ഥാനത്തിന്റെ ഏതാനും വികലതകൾ ചൂണ്ടിക്കാണിക്കുന്നു.

1) അത്ഭുതങ്ങൾക്കു വേണ്ടിയുള്ള പരക്കംപാച്ചിൽ.

2) കാരിസ്മാറ്റിക്കുകൾ മറ്റുള്ളവരേക്കാൾ നല്ല ക്രിസ്ത്യാനികളാണെന്നുള്ള ആത്മീയ അഹങ്കാരം.

3) വൈദികരുടെ സ്ഥാനത്തേക്കുള്ള ചില അത്മായരുടെ സ്വയാവരോധനം.

4) കഴിഞ്ഞ കാലങ്ങളിൽ അനേകം വിശുദ്ധരെ സൃഷ്ടിക്കുവാൻ സാധിച്ചിട്ടുള്ള പരമ്പരാഗതമായ ആദ്ധ്യാത്മികതയോടുള്ള അവഗണന.

5) വേദപുസ്തകത്തിന്റെ സ്വതന്ത്ര വ്യാഖ്യാനം.

6) പരിശുദ്ധാത്മാവിനെ അവരവരുടെ പ്രാർത്ഥനാ ഗ്രൂപ്പുകളിൽ മാത്രം ഒതുക്കിനിർത്തുവാനുള്ള പ്രവണത.

7) വികാരവിഭ്രാന്തിയിൽപെട്ട് പലരും മാനസിക രോഗികളായി തീരുന്നു.

8) സാധാരണ ജീവിതത്തിൽനിന്നുള്ള ഒളിച്ചോട്ടം. സാമ്പത്തികപരാജയം, ശാരീരികവും മാനസികവും സാമൂഹ്യവുമായ രോഗം ബാധിച്ചവർ, ബന്ധനങ്ങളിൽ തകർച്ച ബാധിച്ചവർ തുടങ്ങിയവരെയാണ് ഈ പ്രസ്ഥാനം കൂടുതൽ ആകർഷിച്ചിട്ടുള്ളത്. ഈ പ്രശ്നങ്ങളെ പ്രാർത്ഥനാപൂർവ്വം ധൈര്യത്തോടുകൂടി അഭിമുഖീകരിക്കുന്നതിനു പകരം ഒളിച്ചോട്ടം നടത്തുവാൻ പലരേയും പ്രേരിപ്പിക്കുന്നു. നമ്മുടെ കർത്താവിന്റെ ക്രൂശിന്റെ ആദ്ധ്യാത്മികത ഈ ലോകജീവിതത്തിൽനിന്ന് ഒളിച്ചോടുന്നതല്ല മറിച്ച് അഭിമുഖീകരിക്കുന്നതാണ്.

### 9) വികലമായ എക്യൂമെനിക്കൽ ദർശനം

എല്ലാം ഒന്നാകണം എന്നുള്ളത് കർത്താവിന്റെ ആഗ്രഹമാണ്. പക്ഷേ ചിലർ വിചാരിക്കുന്നതുപോലെ ഒരു സഭ മറ്റൊരു സഭയിൽ ചേരുന്നതോ എല്ലാ സഭകളുംകൂടി ചേർന്ന് ഒരവിയൽ സഭ ഉണ്ടാകുന്നതോ അല്ല എക്യുമെനിസം. ഓരോ സഭകൾക്കും അത് വളർന്നുവന്ന പശ്ചാത്തലങ്ങളിൽ നൂറ്റാണ്ടുകളിൽകൂടി രൂപപ്പെട്ട പാരമ്പര്യങ്ങൾ ഒരു ദിവസംകൊണ്ട് വിസ്മരിക്കുവാൻ സാദ്ധ്യമല്ല. നമ്മുടെ കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ പറയുന്നത് ''അവർ എല്ലാവരും ഒന്നാകേണ്ടതാണ് പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനുതന്നെ''. ത്രിത്വമാണ് എക്യുമെനിസത്തിന്റെ ആത്യന്തമായ മാതൃക. അവിടെ ഏകത്വത്തിൽ വിവിധത്വം ദർശിക്കുന്നതുപോലെ വൈവിദ്ധ്യങ്ങളുടെ മദ്ധ്യത്തിൽ ഐക്യം കണ്ടെത്തുവാൻ സാധിക്കുന്നതാണ് എക്യുമെനിസം. ചില കാരിസ്മാറ്റിക് പ്രാർത്ഥനാഗ്രൂപ്പുകളിൽ എക്യുമെനിസത്തിന്റെ ഈ അടിസ്ഥാനതത്വങ്ങൾ വിസ്മരിക്കപ്പെടുന്നു.

### ഭരണക്രമത്തോടുള്ള പ്രതികരണം

അത്മായക്കാരുടെ അവകാശങ്ങൾ നിഷേധിക്കപ്പെട്ട കത്തോലിക്കാ സഭയുടെ പാരമ്പര്യത്തിൽ. ഭരണക്രമത്തോടുള്ള ഒരു പ്രതികരണമായികൂടി ഈ പ്രസ്ഥാനത്തെ കാണുവാൻ സാധിക്കും. Max weber ന്റെ Theology of Social and economic Organization'' എന്ന ഗ്രന്ഥത്തിൽ പറയുന്നതുപോലെ സഭയുടേയും പ്രസ്ഥാനങ്ങളുടേയും Charismatic authority (സിദ്ധിപരമായ അധികാരം) നഷ്ടപ്പെടുമ്പോൾ സിദ്ധിയുടെ സ്ഥാപനവൽക്കരണം ഉണ്ടാകും. ഇന്ന് കത്തോലിക്കാസഭയിൽ കാരിസ്മാറ്റിക് പ്രസ്ഥാനത്തിൽക്കൂടി സിദ്ധിപരമായ അധികാരം അത്മായക്കാർക്ക് നേടിഎടുക്കുവാൻ സാധിച്ചു. ജനായത്തവും പട്ടത്വവും (Episcopacy) ഒരുപോലെ കൊണ്ടുപോകുവാൻ സാധിക്കുന്ന നമ്മുടെ സഭാപാരമ്പര്യത്തിന് ഒരു ''നേടിഎടുക്കലി''ന്റെ ആവശ്യമില്ലല്ലോ.

എല്ലാ നൽവരങ്ങളുടേയും ഉദ്ദേശം ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ ആത്മീകവർദ്ധനയാണ് (എഫേ. 4:13) ആയതിനാൽ സഭയിൽ ആദ്ധ്യാത്മീക നവീകരണം ചിന്തിക്കുന്നവർ അപ്പോസ്തോലിക സഭാപാരമ്പര്യത്തിൽനിന്ന് വ്യതിചലിക്കാതെ വേണം ചിന്തിക്കുവാനും പ്രവർത്തിക്കുവാനും. ★

# ഉണർന്നിരിക്കുന്ന മഹാപണ്ഡിതൻ

ജോയ്സ്, തോട്ടയ്ക്കാട്

അന്താരാഷ്ട്ര പ്രശസ്തനായ ദാർശനികനും ചിന്തകനുമായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജന്മദിനം ഓഗസ്റ്റ് 9–ാം തീയതി ആരും അറിയാതെ കടന്നുപോയി. ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ പ്രവർത്തിക്കുന്ന അദ്ദേഹം കടന്നുവന്ന വഴികളെക്കുറിച്ച്, അദ്ദേഹത്തിന്റെ കർമ്മമണ്ഡലങ്ങളെക്കുറിച്ച്:

**കാ**ട്ടരുവിപോലെയാണ് മനുഷ്യജീവിതമെന്ന് കവി പാടിയത് എത്രയോ അർത്ഥപൂർണ്ണമാണ്. മലങ്കാടുകളിലെ നിമ്നോന്നത തലങ്ങളിലൂടെയൊഴുകുന്ന അരുവിയുടെ ഗതി മാറുന്നത് നിമിഷവേഗതയിലാണല്ലോ. പല മനുഷ്യരും പുതിയ വഴി തേടുന്നതും അങ്ങനെതന്നെ. ജീവിതത്തിന്റെ അർത്ഥം കാണാനുള്ള അന്വേഷണത്തിൽ നടന്ന വീഥിയുടെ നാൽക്കവലയിലെത്തുമ്പോൾ ദൈവം കണിച്ചുതരുന്ന പുതിയ വഴി. ആ വഴിയിൽ പലരും ജീവിതത്തിന് യഥാർത്ഥ അർത്ഥം കണ്ടെത്തുന്നു.

തൊഴിലാളിവർഗത്തിന്റെ കൊടിയുയർത്തിപിടിച്ച കൈയ്യിൽ മെത്രാപ്പോലീത്തായുടെ സ്വർണ്ണക്കുരിശ്. രാജകീയ പ്രൗഢിയിൽനിന്ന് മർദിതരുടെയും ചൂഷിതരുടെയും ദരിദ്രരുടെയും ഇടയിലേക്ക് ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് കടന്നുവന്ന വഴികളുടെ കഥയാണിത്.

ന്യൂഡൽഹി എയർപോർട്ട്. 1958 ഡിസംബറിലെ തണുപ്പുള്ള ഒരു പ്രഭാതം. എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസിയുടെ പേഴ്സണൽ സ്റ്റാഫംഗവും പ്രധാന ഉപദേശകനുമായ പോൾ വർഗീസ് ഔദ്യോഗിക സന്ദർശനാർത്ഥം ഇന്ത്യയിലെത്തുന്നു. അദ്ദേഹത്തെ സ്വീകരിക്കുവാൻ ഒരു പറ്റം മലയാളികൾ വിമാനത്താവളത്തിലെത്തിയിട്ടുണ്ട്.

ന്യൂഡൽഹി പള്ളിവികാരി ഫാ. കെ. സി. തോമസിന്റെ (ഇപ്പോൾ തോമസ് മാർ മക്കാറിയോസ് തിരുമേനി) നേതൃത്വത്തിൽ എത്തിയ സംഘം മലയാളമനോരമ ദിനപ്പത്രംകൊണ്ട് മുഖം മറച്ചാണ് പോൾ വർഗീസിനെ സ്വീകരിച്ചത്. പത്രത്തിലെ ഹെഡിംഗ് പോൾ വർഗീസ് വായിച്ചു. 'മലങ്കരസഭയിൽ സമാധാനം'.

ന്യൂഡൽഹി ക്ളാരീജിയസ് ഹോട്ടൽ മുറിയിൽ ചെന്ന് പോൾ വർഗീസ് ദൈവത്തെ സ്തോത്രം ചെയ്തു. ഒരുപാട് കാലം മുട്ടിപ്പായി നടത്തിയ പ്രാർത്ഥനയ്ക്ക് താൻ ഉദ്ദേശിക്കാത്ത വഴിയിൽകൂടെ മറുപടി തന്ന ദൈവത്തിന് അദ്ദേഹം കൃതജ്ഞതയർപ്പിച്ചു. ദൈവം തന്റെ മാതൃസഭയ്ക്ക് നൽകിയ ഈ അപൂർവ്വ സൗഭാഗ്യത്തിന് മറുപടിയായി തന്നെത്തന്നെ ദൈവത്തിനു സമർപ്പിക്കുവാൻ പോൾ വർഗീസ് തയ്യാറായി. ആ ഹോട്ടൽ മുറിയിൽവച്ച് അദ്ദേഹം ഒരു തീരുമാനമെടുത്തു 'ഒരു പുരോഹിതനായി ഞാൻ സഭയെ സേവിക്കും'.

ഒരു അദ്ധ്യാപകനോ, ഭരണതന്ത്രജ്ഞനോ, ദൈവശാസ്ത്രകാരനോ മാത്രമായി മാറുമായിരുന്ന പോൾ വർഗീസിനെ കരുത്തുറ്റ ആത്മീയ നേതാവാക്കി മാറ്റിയത് ജീവിതത്തിലെ ഈ വഴിത്തിരിവായിരുന്നു.

ഇന്ന് ലോകത്തിന്റെ ഓരോ കോണിലും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ കാലടികൾ പതിയുന്നു. ഒപ്പം ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവും.

ദക്ഷിണാഫ്രിക്കൻ ഗവൺമെന്റിന് പാശ്ചാത്യ ഗവൺമെന്റുകൾ നൽകിവന്ന പിന്തുണ പിൻവലിപ്പിക്കുന്നതിനായി പാശ്ചാത്യ രാഷ്ട്രതലവന്മാരെ നേരിൽ കണ്ട് സമ്മർദ്ദം ചെലുത്തിയതിൽ പ്രധാന പങ്ക് വഹിച്ചത് മാർ ഗ്രീഗോറിയോസാണെന്ന് മനസിലാക്കുമ്പോഴും, ലോകത്തെ ഞെട്ടിച്ച ഗൾഫ് പ്രശ്നത്തിൽ ഇറാക്ക് പ്രസിഡന്റ് സദ്ദാം ഹുസൈൻ അംഗീകരിച്ച ഏക പിന്മാറ്റ വ്യവസ്ഥ മാർ ഗ്രീഗോറിയോസിന്റേതു മാത്രമാണെന്നറിയുമ്പോഴും (ഈ വ്യവസ്ഥ നടപ്പായില്ല) റിയോഡി ജനീറോയിൽ നടന്ന ഭൗമ ഉച്ചകോടിയിൽ പരിസ്ഥിതിയെ സംബന്ധിച്ച ഗവൺമെന്റേതര ഏജൻസികളുടെ ഫോറത്തിൽ മുഴങ്ങികേട്ട ഏക ഇൻഡ്യൻ മതമേലദ്ധ്യക്ഷന്റെ ശബ്ദം ഗ്രീഗോറിയോസിന്റേതു മാത്രമാണെന്ന് വായിക്കുമ്പോഴും ഈ വിശ്വമാനവനെക്കുറിച്ച് നമ്മൾ അഭിമാനം കൊള്ളുന്നു.

---

തൃപ്പൂണിത്തറ തടിക്കൽ റ്റി. പി. പൈലിയുടെയും ഏലി പൈലിയുടെയും പുത്രനായി 1922 ഓഗസ്റ്റ് 9–ന് ജനിച്ചു. സ്കൂളിലെ പേര് ടി. പി. വർഗീസ് എന്നായിരുന്നു. തൃപ്പൂണിത്തറ ഗവൺമെന്റ് ഹൈസ്കൂളിൽനിന്ന് 1937–ൽ എസ്. എസ്. എൽ. സി. ഫസ്റ്റ് ക്ലാസിൽ പാസായി. പക്ഷേ കോളേജ് വിദ്യാഭ്യാ

സത്തിനു അയയ്ക്കാൻ പററില്ലെന്നു അപ്പൻ ശഠിച്ചു. പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ ഒരു ജോലിലഭിക്കുമായിരുന്നില്ല. പോൾ വർഗീസ് നിരാശനായില്ല. അദ്ദേഹം സ്വതന്ത്ര പത്രപ്രവർത്തകനായി. കൊച്ചിയിൽനിന്നും പ്രസിദ്ധീകരിച്ചിരുന്ന പ്രമുഖ പത്രമായിരുന്ന 'ഗോമതി', മലബാറിൽനിന്നു പ്രസിദ്ധീകരിച്ചിരുന്ന പ്രമുഖ പത്രമായ 'മലബാർ മെയിൽ' തുടങ്ങിയവയ്ക്ക് വേണ്ടി അദ്ദേഹം ലേഖനങ്ങൾ, റിപ്പോർട്ടുകൾ, അഭിമുഖങ്ങൾ എന്നിവ എഴുതി. മലബാർ മെയിലിന്റെ എഡിറേറാറിയൽ വർക്കുകൾ ഇടയ്ക്ക് പോയി ചെയ്യുമായിരുന്നു. തൊഴിൽ എന്നതിനേക്കാൾ പത്രപ്രവർത്തനം രസകരമായ ഒരു അനുഭവമാക്കി മാററി അദ്ദേഹം. പല കാര്യങ്ങൾ പഠിക്കാനും അറിയുവാനും പത്രപ്രവർത്തനം അവസരമൊരുക്കി.

അങ്ങനെ നാലു വർഷം കഴിച്ചു. അപ്പോഴേക്കും പ്രായപൂർത്തിയായതിനാൽ കൊച്ചിൻ ട്രാൻസ്പോർട്ട് കോർപ്പറേഷൻ കമ്പനിയിൽ അദ്ദേഹത്തിനു ജോലി ലഭിച്ചു. 1942–ൽ കമ്പിത്തപാൽ വകുപ്പ് നടത്തിയ ടെസ്ററ് ജയിച്ച് സർക്കാർ ഉദ്യോഗസ്ഥനായി. അഞ്ചു കൊല്ലത്തോളം പോസ്ററൽ ഡിപ്പാർട്ട്മെൻറിൽ കത്തുകളുടെ ഇടയിൽ ജീവിതം തള്ളിനീക്കി. ഇതിനിടെ ട്രേഡ് യൂണിയൻ പ്രവർത്തനത്തിലും മുഴുകി. തിരുതാംകൂർ കൊച്ചി സിംഗിൾ യൂണിയന്റെ അസോസിയേററ് സെക്രട്ടറിയായിരുന്നു. പി. ആൻഡ്. ടി. യൂണിയന്റെ കേരളത്തിലെ സ്ഥാപകനേതാക്കളിൽ ഒരാൾ.

തപാൽവകുപ്പിലെ ജോലി രാജിവച്ചിട്ട് പോൾ വർഗീസ് 1947–ൽ എത്യോപ്യയ്ക്കു വിമാനം കയറി. എത്യോപ്യയ്ക്കു പോകുമ്പോൾ യോഗ്യതയായി അദ്ദേഹത്തിന്റെ പക്കൽ യൂണിവേഴ്സിററി ബിരുദമൊന്നും ഉണ്ടായിരുന്നില്ല. എത്യോപ്യൻ സ്കൂളുകളിലേക്ക് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്യുവാൻ വന്ന ഒരു സായ്പ് അദ്ദേഹത്തോട് തോന്നിയ പ്രത്യേക താല്പര്യം നിമിത്തം ഒരു സ്പെഷ്യൽ കേസായിട്ട് അദ്ദേഹത്തെ കൊണ്ടുപോകുകയാണ് ചെയ്തത്. ഇംഗ്ലീഷ് ഭാഷ മനോഹരമായി കൈകാര്യം ചെയ്യുവാനുള്ള കഴിവും പാണ്ഡിത്യവും ഉണ്ടായിരുന്നതിനാൽ എത്യോപ്യയിൽ എത്തിയ പോൾ വറുഗീസിനു അദ്ധ്യാപനത്തിൽ നന്നായി ശോഭിക്കുവാൻ കഴിഞ്ഞു. മാത്രമല്ല അവിടുത്തെ മുഖ്യഭാഷയായ അംഹാരിക്കും മാസങ്ങൾക്കകം അദ്ദേഹം പഠിച്ചു. അതിൽ പാണ്ഡിത്യവും നേടി. ആഡിസ് ആബാബയിലെ ഹെയ്‌ലിസലാസി സെക്കൻഡറി സ്കൂളിൽ അംഹാരിക്ക് ഭാഷാവിഭാഗം മേധാവിയായി അദ്ദേഹം നിയമിക്കപ്പെട്ടു. ചക്രവർത്തിയുടെ പേഴ്സണൽ സ്ററാഫംഗമാകുവാനും എത്യോപ്യൻ പൗരനാകുവാനുമുള്ള ക്ഷണം നിരസിച്ചുകൊണ്ട് പോൾ വർഗീസ് 1950–ൽ എത്യോപ്യാ വിട്ടു.

കൂടുതൽ പഠിക്കണമെന്ന ആഗ്രഹമുണ്ടായിരുന്നു. അമേരിക്കയിൽ പോയി പഠിക്കുവാനുള്ള സ്കോളർഷിപ്പ് കിട്ടി. അമേരിക്കയിൽ ഇന്ത്യാനയിലെ ഗോഷൻ കോളജിൽ ബി. ഡി. യ്ക്കു ചേർന്നു. നാലു വർഷംകൊണ്ടു പൂർത്തിയാക്കേണ്ട ഡിഗ്രിപഠനം രണ്ടു വർഷംകൊണ്ടു തീർത്തു. ക്ലാസിൽ ഒന്നാമനായിരുന്നു. 1951, 52, 53 എന്നീ വർഷങ്ങളിലെ ഗ്രീഷ്മകാലങ്ങളിൽ ഓക്‌ലാഹോമാ യൂണിവേഴ്സിററിയിലും ന്യൂയോർക്ക് സിററിയിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിലും പ്രത്യേക പഠനങ്ങൾ അദേഹം നടത്തി. തുടർന്ന് മൂന്നു വർഷംകൊണ്ട് സമ്പാദിക്കേണ്ട വേദശാസ്ത്രത്തിലെ മാസ്ററർ ബിരുദം രണ്ടു വർഷംകൊണ്ട് പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽനിന്നു നേടി.

ഔദ്യോഗികരംഗത്തു ലഭിക്കുമായിരുന്ന നേട്ടങ്ങൾ കണക്കിലെടുക്കാതെ പോൾ വർഗീസ് 1954–ൽ കേരളത്തിൽ തിരിച്ചെത്തി. ആലുവാ ഫെലോഷിപ്പ് ഹൗസ് ബർസാർ ആയി 1954 മുതൽ 56 വരെ പ്രവർത്തിച്ചു. ഈ ഘട്ടത്തിൽ യു. സി. കോളജിൽ പോൾ വർഗീസ് മതാദ്ധ്യാപനം നടത്തി. 1955 മുതൽ 56 വരെ ഓർത്തഡോക്സ് വൈദികസെമിനാരിയിൽ അദ്ദേഹം പുതിയനിയമം പഠിപ്പിച്ചു.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായും, എസ്. സി. എം. ന്റെ ഓണററി അസോസിയേററ് സെക്രട്ടറിയായും ഈ കാലഘട്ടത്തിൽ കേരളത്തിലെ ക്രൈസ്തവയുവജനങ്ങളെ സേവിച്ചു.

1956-ൽ ഹെയ്‌ലിസലാസി ചക്രവർത്തി ഇന്ത്യയിൽ വന്നപ്പോൾ പോൾ വർഗീസിനെ കണ്ടുമുട്ടാൻ അവസരമുണ്ടായി; ചക്രവർത്തിയുടെ ദ്വിഭാഷിയായി പ്രവർത്തിച്ചതും അദ്ദേഹമായിരുന്നു. ചക്രവർത്തി തന്റെ പേഴ്സണൽ സ്റ്റാഫിൽ സ്പെഷ്യൽ സെക്രട്ടറിയായി പ്രവർത്തിക്കുവാൻ പോൾ വർഗീസിനെ വീണ്ടും ക്ഷണിച്ചു. അങ്ങനെ 1956-ൽ പോൾ വർഗീസ് വീണ്ടും എത്യോപ്യയിലെത്തി. അവിടെ ചക്രവർത്തിയുടെ മുഖ്യ ഉപദേഷ്ടാവും, ഇന്ത്യാഗവൺമെന്റുമായി സൗഹൃദബന്ധം നിലനിർത്താനുള്ള മുഖ്യ ചുമതലക്കാരനും ഹെയ്‌ലി സലാസി ട്രസ്റ്റിന്റെ മുഖ്യ ഉപദേഷ്ടാവുമായി പ്രവർത്തിച്ചു. ചക്രവർത്തി പോൾ വർഗീസിനെ സ്വന്തം മക്കളെക്കാളധികം സ്നേഹിച്ചു. അതുകൊണ്ട് തന്നെ പോൾ വർഗീസിനെ എത്യോപ്യ വിട്ടുപോകുവാൻ അദ്ദേഹം അനുവദിച്ചില്ല.

1958-ൽ ഡിസംബറിൽ ഇന്ത്യയിലെത്തിയ പോൾ വർഗീസ് സഭാസമാധാനം ഉണ്ടായതിൽ ദൈവത്തോട് കൃതജ്ഞതയർപ്പിച്ചുകൊണ്ട് വൈദികവൃത്തിയിലേക്ക് ഇറങ്ങിത്തിരിച്ചു. 1959 ജനുവരിയിൽ പ: ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായിൽനിന്ന് അദ്ദേഹം കുറുപ്പുംപടി സെ. മേരീസ് പള്ളിയിൽവച്ച് ശെമ്മാശുപട്ടം ഏറ്റു. വീണ്ടും എത്യോപ്യയിലെത്തി ഏതാനും മാസങ്ങൾ ചക്രവർത്തിയോടൊത്ത് പ്രവർത്തിച്ചു. ചക്രവർത്തി അദ്ദേഹത്തെ എത്യോപ്യാ വിടുവാൻ അനുവദിക്കാതിരുന്നതുമൂലം ചക്രവർത്തി വിദേശസന്ദർശനത്തിനു പോയ ഒരു സമയത്ത് പോൾ വർഗീസ് എത്യോപ്യാ വിട്ടു.

എത്യോപ്യായിൽനിന്നു വീണ്ടും അമേരിക്കയിൽ ഉപരിപഠനത്തിനു പോയി. യേൽ യൂണിവേഴ്സിറ്റിയിൽനിന്ന് വേദശാസ്ത്രത്തിൽ ഉന്നതബിരുദം നേടി. പിന്നീട് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പാശ്ചാത്യ പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങളെപ്പറ്റി ഗവേഷണം നടത്തി. അവിടെനിന്നുള്ള ഡോക്ടറേറ്റ് കൂടാതെ ജർമ്മനിയിലെ ഗ്രിഗറി ഓഫ് നിസ്സാ ഇൻസ്റ്റിട്യൂട്ട്, സെറാമ്പൂർ യൂണിവേഴ്സിറ്റി, ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യ ജാൻപാസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽനിന്നു ഡോക്ടറേറ്റ് ലഭിച്ചിട്ടുണ്ട്.

ഓക്സ്ഫോർഡിൽ പഠിച്ചുകൊണ്ടിരുന്ന സമയത്ത് വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിൽ നിന്ന് അസോസിയേറ്റ് ജനറൽസെക്രട്ടറിയാകാനുള്ള ക്ഷണം ഉണ്ടായി. ഡീക്കൻ പോൾ വർഗീസ് അത് നിരസിച്ചു. 1962-ൽ അദ്ദേഹം വൈദികനായി പട്ടമേറ്റു. ആ വർഷം തന്നെ ന്യൂഡൽഹിയിൽവെച്ച് നടന്ന W C.C. അസംബ്ളിയിൽ പങ്കെടുത്ത എല്ലാ ഓർത്തഡോക്സ് സഭാപ്രതിനിധികളുംകൂടെ മലങ്കര സഭാസന്ദർശനാർത്ഥം കേരളത്തിലെത്തി. അവരുടെ ഒരു ഡലിഗേഷൻ പ: ഗീവർഗീസ് ദ്വിതീയൻ ബാവായോട് ഓർത്തഡോക്സ് സഭകളുടെ പ്രതിനിധിയായി W.C.C. സ്റ്റാഫിൽ പ്രവർത്തിക്കുവാൻ ഫാ. പോൾ വർഗീസിനെ അയയ്ക്കണമെന്ന് ആവശ്യപ്പെട്ടു. പ: ബാവാ തിരുമേനിയുടെ ഉപദേശപ്രകാരം പോൾ വർഗീസ് ഓക്സ്ഫോർഡിലെ പഠനം നിർത്തിവെച്ചിട്ട് W. C. C. അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി. (1962–67).

ബൈബിൾ ഭാഷ്യകാരനെന്ന നിലയിൽ ലോകപ്രശസ്തി നേടിയത് ഈ കാലയളവിലാണ്. വർണ്ണവിവേചനത്തിനെതിരെ പോരാടുവാൻ W.C C. യുടെ നേതൃത്വത്തിൽ ഇരിക്കുമ്പോൾ പദ്ധതികൾ ആവിഷ്ക്കരിച്ചു. W.C.C–യുടെ വിവിധ ഡലിഗേഷനുകളുടെ നേതാവായി. 5 വർഷത്തെ കാലാവധി പൂർത്തിയായപ്പോൾ വീണ്ടും 5 വർഷം കൂടി പ്രവർത്തിക്കുവാൻ രേഖാമൂലം അദ്ദേഹത്തോട് ആവശ്യപ്പെട്ടു. ആ ക്ഷണം നിരസിച്ചുകൊണ്ട് 1962-ൽ ഫാ. പോൾ വർഗീസ് കേരളത്തിലെത്തി. ഓർത്തഡോക്സ് വൈദികസെമിനാരിയുടെ പ്രിൻസിപ്പൽ ആയി അദ്ദേഹം നിയമിതനായി.

1975-ൽ ഫാ. പോൾ വർഗീസിനെ പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മലങ്കര ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. ഇപ്പോൾ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായാണദ്ദേഹം. 'ഗ്രീഗോറിയോസ്' എന്ന വാക്കിന് 'ഉണർന്നിരിക്കുന്നവൻ' എന്നാണർത്ഥം. വിവിധ ഭാഷകളിലായി ദേശീയങ്ങളും, അന്താരാഷ്ട്രീയങ്ങളുമായ അനേകം പ്രസിദ്ധീകരണങ്ങളിൽ വിവിധ വിഷയങ്ങളെ അധികരിച്ച് ആയിരത്തിലധികം പ്രബന്ധങ്ങൾ പൗലോസ് മാർ ഗ്രീഗോറിയോസ് രചിച്ചിട്ടുണ്ട്.

–ഃ–

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



എം. എസ്. ജേക്കബ്, പാത്താമുട്ടം.

# ആരാധനയും വിശുദ്ധ കുമ്പസാരവും

റവ. ഡോ. മാത്യു സി. ചാക്കോ

അമേരിക്കൻ ഐക്യനാടുകളിലെ നമ്മുടെ പള്ളികളിൽ ഞായറാഴ്ചകളിലും മററു വിശേഷ ദിവസങ്ങളിലും വിശുദ്ധകുർബ്ബാന അനുഭവിക്കുന്നതിനു വിശ്വാസികൾ കാട്ടുന്ന താല്പര്യം പ്രശംസാർഹമാണെന്നു പറയുന്നതിനു എനിക്കു വളരെ സന്തോഷമുണ്ട്. മിക്ക പള്ളികളിലും പത്തും പതിനഞ്ചും പേർ സാധാരണയായി എല്ലാ പ്രാവശ്യവും വി. കുർബ്ബാന അനുഭവിക്കുന്നതിനു ഉണ്ടാകും. ആഴ്ചതോറും വി. കുർബ്ബാന അനുഭവിക്കുന്ന ചിലർ മിക്ക പള്ളികളിലും ഉണ്ടെന്നുള്ളതും സ്മരണാർഹമാണ്. എന്നാൽ പൊതുവെ, ആഴ്ചതോറുമോ മാസത്തിൽ ഒരിക്കലോ ക്രമമായി വി. കുർബാന അനുഭവിക്കുവാൻ പ്രോത്സാഹിപ്പിക്കുന്നതിനായി എന്തെങ്കിലും ആരെങ്കിലും ചെയ്യുന്നുണ്ടോ? വി. കുർബാനാനുഭവം ഒരു പ്രധാനപ്പെട്ട വിഷയമായി നാം എടുത്തിട്ടുണ്ടോ? ആണ്ടിൽ ഒരിക്കൽ വി. കുർബാന അനുഭവിക്കുന്നതു തന്നെ അധികമെന്നു ചിന്തിക്കുന്നവരല്ലേ നമ്മുടെ മിക്ക ആളുകളും എന്നു തോന്നിപ്പോകുന്നു.

'കാണുവാൻ' എന്ന നില മാറി 'അനുഭവിപ്പാൻ നോക്കിപ്പാർക്കുന്ന ആരാധകരുടെ കൂട്ടം' ആയി വിശ്വാസികളെ ആക്കിത്തീർക്കുവാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. ഓർത്തഡോക്സ് വിശ്വാസത്തിനും ആരാധനക്രമത്തിനും ചേരുന്നതായ രീതികൾ പ്രാവർത്തികമാക്കുവാനുള്ള ചുമതല എല്ലാ വൈദികർക്കും ഉണ്ട്. ഇങ്ങനെയുള്ള കാര്യങ്ങൾ ആരാധനാ സംവിധാനകമ്മററി (Liturgical Commission) ഉണ്ടെങ്കിൽ അതിന്റെ മുൻപാകെ കൊണ്ടുവന്ന് അവരുടെ ശുപാർശ സഭയിൽ മുഴുവനായി നടപ്പാക്കുവാൻ ശ്രമിക്കുന്നതിനും ചുമതലപ്പെട്ടവർ തയ്യാറാകേണ്ടതാണ്.

ആഴ്ചതോറുമുള്ള വിശുദ്ധ കുർബാനാനുഭവത്തിനു തടസ്സമായി രണ്ടു കാര്യങ്ങളാണ് സാധാരണ എടുത്തുകാട്ടാറുള്ളത്. ഒന്ന്, വിശുദ്ധകുർബാനയ്ക്കു മുൻപ് പാലിക്കേണ്ട ഉപവാസം. രണ്ട്, തലേദിവസമോ വിശുദ്ധകുർബാനയ്ക്കു മുൻപോ കഴിക്കേണ്ട വിശുദ്ധ കുമ്പസാരം. ഈ രണ്ടു കാര്യങ്ങളും തടസ്സമായി നില്ക്കുന്നത് വിശുദ്ധകുർബാന അനുഭവിക്കുന്നതിനുള്ള ആഗ്രഹം നമുക്കു വേണ്ടതുപോലെ ഇല്ലാത്തതിനാലാണെന്നു പറയുമ്പോൾ അതു സ്വീകരിപ്പാൻ ചിലർക്കു ബുദ്ധിമുട്ടുണ്ടായി എന്നു വരാം.

ഉപവാസത്തോടുകൂടി പള്ളിയിൽ പോകുന്നതിനുള്ള തടസ്സമെന്താണ് അനേകർ അങ്ങനെ ചെയ്യുന്നു എന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ ചെറുപ്പംമുതലെ ഇക്കാര്യങ്ങൾ പഠിക്കാത്തതിനാലും വിശുദ്ധകുർബാനയിൽ ഭക്തിയോടെ സംബന്ധിച്ച് അനുഗ്രഹങ്ങൾ പ്രാപിക്കുവാൻ നാം പരിചയിച്ചിട്ടില്ലാത്തതിനാലും ആണെന്നു പറയുന്നതു ആരെയും കുററപ്പെടുത്തുവാൻ അല്ല. 'സന്മാർഗ്ഗം ഞാൻ ശീലിച്ചില്ല' എന്നു ബുധനാഴ്ച സൂത്താറാ പ്രാർത്ഥനയിൽ ചൊല്ലുന്നതു എത്രയോ സത്യമായിരിക്കുന്നു. ഇപ്രകാരമുള്ള വിശുദ്ധജീവിതത്തിന്റെ അവഗണനയാണ് നമ്മുടെ ഇടയിലുള്ള പല പ്രശ്നങ്ങളുടെയും മൂലകാരണമെന്നു നാം അറിയേണ്ട കാലം ഇപ്പോൾതന്നെ വൈകിയിരിക്കുന്നു.

മാസത്തിൽ ഒരിക്കൽ കുമ്പസാരം നടത്തുന്ന രീതിയാണ് എല്ലാ ഓർത്തഡോക്സ് സഭകളിലും ഉള്ളത്. ആ രീതി നമ്മുടെ സഭയിൽ എന്നെങ്കിലും ഉണ്ടായിരുന്നോ? ഉണ്ടായിരുന്നെങ്കിൽ അതെങ്ങനെ ഇല്ലാതെയായി? ആ രീതി വീണ്ടും പ്രാവർത്തികമാക്കുവാൻ എന്തു ചെയ്യണം. വളർന്നുവരുന്ന കുഞ്ഞുങ്ങൾക്കു സഭാജീവിതപരിശീലനം നൽകുന്നതിനു നാം ശ്രദ്ധിക്കുന്നുണ്ടോ? ഓർത്തഡോക്സ് സഭാവിശ്വാസത്തിനെതിരായ രീതികൾ പഠിച്ചുപരിശീലിച്ചിട്ടുള്ള സമൂഹങ്ങളിൽനിന്നും നമ്മുടെ സഭയിലേക്കു വന്നിട്ടുള്ള സ്ത്രീപുരുഷന്മാരും വൈദികരും ആയ വ്യക്തികളെ സത്യവിശ്വാസം പഠിപ്പിക്കുന്നതിനും അവരെ അതിൽ ഉറപ്പിച്ചുനിർത്തുന്നതിനുമായി നാം സഭയായി എന്തു ചെയ്യുന്നു? കതിരേൽ വളംവയ്ക്കുന്ന സമ്പ്രദായം നിർത്തിവച്ചിട്ടു കുഞ്ഞുങ്ങളെ വളർത്തുന്ന മാതാക്കളേയും പിതാക്കളെയും വിശ്വാസത്തിൽ ഉറപ്പിക്കുവാനും അങ്ങനെ വളർന്നുവരുന്ന തലമുറ വിശ്വാസത്തിൽ വളരുവാനും നമുക്കു കഴിയേണ്ടിയിരിക്കുന്നു.

വാസ്തവത്തിൽ ആണ്ടുകുമ്പസാരമാണിന്നും നമ്മുടെ മാനദണ്ഡം. ആണ്ടിലൊരിക്കൽ വി. കുമ്പസാരം നടത്തി വി. കുർബാന അനുഭവിക്കുന്ന ആൾ പൊതുസഭാ ട്രസ്ററി ആയും, വൈദിക ട്രസ്ററി ആയും, മെത്രാൻ സ്ഥാനാർത്ഥി ആയും ഇന്നു സ്വീകാര്യനാണ്. സഭയിൽ ഏതു നിലയിലും ഉള്ള നേതാവാകാനും ഈ മാനദണ്ഡത്തിൽ കൂടുതൽ എന്തെങ്കിലും ആവശ്യമായി ആരെങ്കിലും കരുതുന്നുണ്ടോ? ഈ നിലയിൽ നാം ആയിത്തീർന്നതിന്റെ കാരണങ്ങൾ പഠിച്ച് പരി

ഹാരം കണ്ടുപിടിക്കുവാനുള്ള കാലം കഴിഞ്ഞിരിക്കുന്നു എന്നു ഈ ലേഖകൻ കരുതുന്നു. ഓർത്തഡോക്സ് ക്രിസ്തീയജീവിതത്തിന്റെ ഏററം പ്രധാനമായ ഒരു അംശമാണല്ലോ വിശ്വാസിക്ക് തന്റെ ആത്മീയ പിതാവുമായുള്ള ബന്ധം. അങ്ങനെയൊരു ബന്ധം ഇന്നു നമ്മുടെ സഭയിൽ ഉണ്ടോ? കുമ്പസാര പിതാവിനോടു ഉത്തരവാദിത്വത്തോടുകൂടി ജീവിക്കുന്നതിനുള്ള പരിശീലനം ഏതെങ്കിലും തലത്തിൽ നാം പാലിക്കുന്നുണ്ടോ? സുഖത്തിലും ദുഃഖത്തിലും ഒരുപോലെ കൂടെ നിൽക്കുന്ന ആത്മീയ ഗുരുവും, മാതാപിതാക്കളെക്കാൾ ഏറെ ആത്മീയകാര്യങ്ങളിൽ താങ്ങു നല്കുന്ന ആത്മസഖിയും, ഹൃദയം പൂർണ്ണമായി തുറന്നു കാണിക്കത്തക്ക വിശ്വസ്തത പാലിക്കുന്ന ആത്മീയസഹയാത്രികനും ആയി പട്ടക്കാരനും മേല്പട്ടക്കാരനും ജീവിക്കുമ്പോൾ ക്രമമായും പ്രയോജനകരമായുമുള്ള വിശുദ്ധ കുമ്പസാരവും വിശുദ്ധ കുർബാനാനുഭവവും ഉണ്ടാകുമെന്നതിൽ രണ്ടു അഭിപ്രായത്തിനു കാരണമുണ്ടെന്നു തോന്നുന്നില്ല.

എവിടെയാണിതിന്റെ എല്ലാം തുടസ്സം? ആർക്കാണിതിനു ഉത്തരവാദിത്വം ഉള്ളത്? പരിശുദ്ധ ബാവാതിരുമേനിക്കാണോ? മേല്പട്ടക്കാരുടെ സമൂഹത്തിനാണോ? ഇടവകയിലെ പട്ടക്കാർക്കാണോ? അൽമായാക്കാർക്കാണോ? സത്യം പറഞ്ഞാൽ, ഇതു എല്ലാവരുടെയും പ്രശ്നം ആണ്. ഇതിനു പരിഹാരം കണ്ടെത്തുവാൻ ഓരോരുത്തർക്കും ഉത്തരവാദിത്വം ഉണ്ട്. ഓരോരുത്തരും എന്തു ചെയ്യുന്നു എന്നു അവരവർതന്നെ സ്വയ പരിശോധന ചെയ്യട്ടെ.

വൈദികർക്കു ഇക്കാര്യത്തിൽ എന്തു ചെയ്യുവാൻ സാധിക്കും? ആരാധനയ്ക്കു നേതൃത്വം നല്കുവാൻ വിളിക്കപ്പെട്ടവർ എന്ന നിലയിൽ അതിൽ സംബന്ധിക്കുന്ന ആരാധകർക്കു സ്വർഗ്ഗീയ അനുഭൂതിയും അർത്ഥവത്തായി ആരാധനയിൽ സംബന്ധിക്കുവാനുള്ള സാഹചര്യവും ഉണ്ടാക്കിക്കൊടുക്കുവാൻ ശ്രമിക്കുന്നതിനുള്ള ചുമതല നമുക്കുണ്ട്. പ്രധാനമായി രണ്ടു കാര്യങ്ങൾ ചെയ്യുന്നതിനു നാം ഉൽസുകരാകണം. ഒന്നാമതായി, നമ്മുടെ ഹൃദയവും മനസ്സും ആരാധനയിൽ പൂർണ്ണമായി മുഴുകി നിൽക്കണം. ദൈവത്തെ മുൻപിൽ കണ്ടുകൊണ്ട്, മഹാ പാപിയായ ഞാൻ നില്ക്കുന്നതു ഈറേ മാലാഖമാരുടെ നിരയിലാണെന്നോർത്തു ഭയഭക്തിയോടുകൂടെ വിശുദ്ധരഹസ്യങ്ങളിൽ നാം പങ്കാളികളാകണം. അശ്രദ്ധമായും അലക്ഷ്യമായും ദൈവിക കാര്യങ്ങൾ കൈകാര്യം ചെയ്താൽ അനുഗ്രഹത്തിനു പകരം ശാപത്തിനു കാരണമായിത്തീരുമെന്നു പട്ടക്കാരും മേല്പട്ടക്കാരും മറക്കാതിരിക്കട്ടെ! പഴയ നിയമ കാലത്തു ചങ്ങല ധരിച്ചുകൊണ്ട് മഹാപുരോഹിതൻ ശുദ്ധതയുടെ ശുദ്ധസ്ഥലത്തു പ്രവേശിച്ചു എങ്കിൽ, ദൈവിക രഹസ്യങ്ങളുടെ പൂർണ്ണത എന്നേക്കുമായി വെളിപ്പെടുത്തിയ 'നമ്മുടെ മതത്തിന്റെ പ്രധാനാചാര്യനായ യേശുക്രിസ്തു മൂലമായി ദൈവത്തെ ആരാധിക്കുവാൻ നിൽക്കുന്ന നാം ഏറെ ശ്രദ്ധ പതിക്കേണ്ടയോ? എവിടെയാണു നാം ആരാധനയ്ക്കായി വന്നിരിക്കുന്നത്?

'എന്നാൽ നിങ്ങൾ വന്നിരിക്കുന്നതു സീയോൻ പർവതത്തിലേക്കും ജീവനുള്ള ദൈവത്തിന്റെ നഗരമായ സ്വർഗ്ഗീയ യെറുശലേമിലേക്കും എണ്ണമററ മാലാഖമാരുടെ സമ്മേളനത്തിലേക്കുമാണ്. സ്വർഗ്ഗത്തിൽ പേര് എഴുതപ്പെട്ടിരിക്കുന്ന ആദ്യജാതരുടെ സഭയിലേക്കും എല്ലാവരുടെയും ദൈവമായ വിധിയാളന്റെ സന്നിധിയിലേക്കും പരിപൂർണ്ണമാക്കപ്പെട്ട നീതിമാന്മാരുടെ ആത്മാക്കളുടെ അടുക്കലേക്കും ഒരു പുതിയ ഉടമ്പടിയുടെ മദ്ധ്യസ്ഥനായ യേശുവിന്റെ മുമ്പിലേക്കും ഹാബേലിന്റെ രക്തത്തെക്കാൾ കൃപാപൂർവം സംസാരിക്കുന്ന തളിക്കപ്പെട്ട രക്തത്തിങ്കലേക്കുമാണു നിങ്ങൾ വന്നിരിക്കുന്നത്. (എബ്രായർ 12:18–24).

ഇതാണു ദേവാലയം. ഇവിടെയാണു നാം ആരാധനയ്ക്കായി വന്നുകൂടുന്നത്.

രണ്ടാമതായി, നാം ദൈവത്തെ ആത്മാവിലും സത്യത്തിലും ആരാധിക്കണം (യോഹ. 4:24). നമ്മുടെ ആരാധന സത്യത്തിലും ആത്മാവിലുമെങ്കിൽ പങ്കുകൊള്ളുന്ന ഏവർക്കും ആത്മാവിൽ ആകുവാനും ആത്മാവിൽ ആരാധിപ്പാനും കഴിയും. ഇതിനു തടസ്സമായി വരുന്ന സകല കാര്യങ്ങളെയും മനസ്സിലാക്കി ഒഴിവാക്കുവാൻ ശ്രമിച്ചേ മതിയാവൂ. ആരാധന വെറും ഒരു ചടങ്ങാക്കി

(ശേഷം 28–ാം പേജിൽ)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ജോർജ് വർഗീസ്, സലാല.

# ALCOHOLISM AND DRUG ABUSE

The purpose of this presentation is to: 1) Examine cultural and community attitudes norms and environmental factors that encourage the use of alcohol and other drugs, 2) Provide dramatic details about the ill effects of substance abuse with drastic statistics, 3) Create an awareness in our community and to provide information on available resources.

The abuse of alcohol and the use of illegal drugs have ravaged families and have also invaded the work place, Schools and the highways. There are many drugs that affect the mind or behavior and they are either legal or illegal. Alcohol which is legally available in beverages except to those under legal drinkings age, is a drug. Illegal drugs include: marijuana, cocaine, PCP, heroin. Caffeine and nicotine are also abusive drugs. If used improperly, people can become physically dependent upon some prescription drugs, e, g., valium morphine. Illegal drugs may harm those who use them, not only in terms of the direct physical and emotional damage they cause, but also in terms of the criminal and financial consequences they bring.

THOMAS KALAYILPARAMPIL, DALLAS

## How and why do people start using alcohol and other drugs?

This is a world of thwarted hopes, broken dreams, and frustrated desires. We live in a complex society which is characterized by aggressiveness, ambition, competition, a drive for success, a pressure to get things done, and a concern about racing against time. All of these contribute to the stresses of life and people are tempted to use alcohol or drugs to partially ease tension or stress of day-to-day life. Today, millions of Americans are swallowing tons of valiums aspirins, alcohol and other drugs in an attempt to grope and cope with hassles and hurts of life. Substance abuse in general and alcoholism in particular is one of the greatest dangers of family life in India. Two-thirds of all problem families in India has an alcoholic mèmber. Lost jobs, broken lives, ruined careers, bankruptcies, shattered marriages, physical and emotional abuse, rebellious children, and a thousand other tragedies have invaded America's homes, including ours.

## What are the physical and psychological effects of alcohol and other drugs?

Alcohol is the major active ingredient in wine, beer and distilled spirits. Ethyl alcohol, the kind found in alcoholic beverages can produce feelings of well-being, sedation, intoxication, or unconsciousness, depending on the amount and the manner in which it is consumed. Alcohol is a psychoactive or mind-altering drug, as are in heroin and tranquilizers. It can alter moods, cause changes in the body and become habit forming. Alcohol depresses the central nervous system which cause slowed reactions, slurred speech and some times even unconsciousness (passing out.) Every year many young people lose their lives in alcohol crashes, drownings and suicides. Some of the serious diseases associated with chronic alcohol use include: alcoholism and cancers of the liver, stomach, colon larynx, esophagus and breast.

Drugs such as marijuana, cocaine, PCP heroin are harmful and some times lethal. Small doses of these drugs can impair memory function, distort perception, hamper judgment and diminish motor skills. Health effects include heart, lungs, central nervous system complications and AIDS. When alcohol is used in combination with these drugs, the ill-effects are dramtic and distructive. Pregnant women who use these drugs often deliver babies who have visual, auditory, and motor disturbances. These babies may also have sudden outbursts of agitation and other rapid mood changes.

## How does alcohol and drug abuse affects families?

Alcohol and other drug-abuse is a contributing factor in divorce, child and spouse abuse, crime, sexually transmitted diseases, unwanted pregnancy and the deterioration of the quality of family life in our society. Drug addiction and alcoholism impact individuals, their families, every community and congregation. Alcohol and drug abuse is accelerating among children and women world-wide. The increase in illeteracy, escalating drop-out rate and attempted and successful suicide among teens is directly proportional to the fact that younger and younger children are experimenting and habitually using alcohol and other drugs.

## What is the Biblical perspective and the role of the church?

Titus 3:3–"At one time we too were foolish, disobedient deceived and enslaved by all kinds of passions and pleasures."

So the church must be compassionate and not judgmental towards those bound by alcohol and other drugs. We too were once enslaved... But by the mercy of God have found forgiveness.

John 3:17 "For God did not send His son into the world to condemn the world but to save the world through Him."

"All have sinned and fall short of the glory of God."

We must reach out to the abuser and their families and minister the love of God to them.

We are to present ourselves as living sacrifices Holy and pleasing to God. We are not to drink to drunkenness. Alcoholism is an act of the will and disobeident to the plan of God for our lives But God's plan of salvation is available to all who seek Him.

Chronic abusers need professional and

(ശേഷം 28–ാം പേജിൽ)

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി. പി.സി. മത്തായി. ജൂലി മത്തായി.







A Firm Believer. വിനോദ് ജോൺ. മോളി തച്ചേടത്ത്, തിരുവല്ല.

# എക്യുമെനിക്കൽ മേഖലയിൽ വളരണം

## മാർ തെയോഫിലോസ്

മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ മെത്രാപ്പോലീത്തായും ബോംബെ–അങ്കമാലി ഭദ്രാസനങ്ങളുടെ അധിപനുമായ ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുമായി നടത്തിയ അഭിമുഖസംഭാഷണം. തയ്യാറാക്കിയത്: **പേരൂർക്കട ഐസക്ക്.**



ചോ. സഭാപ്രവർത്തനത്തിന്റെ മുഖ്യധാരയിലേയ്ക്ക് അങ്ങ് വരുന്നത് എന്നു മുതൽക്കാണ്, ഏത് സാഹചര്യത്തിലാണ് എന്ന് പറയാമോ?

ഉ. ഇംഗ്ളണ്ടിലെ എന്റെ പഠനം കഴിഞ്ഞ് തിരിച്ചുവന്നതിനു ശേഷമാണ് സഭയുടെ കാര്യങ്ങളിൽ കൂടുതലായി പ്രവേശിക്കാൻ തുടങ്ങിയത്.

ചോ. ബാല്യകാലത്ത് അങ്ങയെ സ്വാധീനിച്ച വ്യക്തികൾ ആരൊക്കെ?

ഉ: അപ്പനും അമ്മയും.

ചോ. വിദ്യാഭ്യാസത്തിന്റെ വിവിധ ദശകളിൽ ഏത് ദശ (ഘട്ടം) ആണ്, അങ്ങയുടെ സ്വഭാവത്തെയൊ ചിന്തയെയോ ഏററവും കൂടുതൽ രൂപീകരണത്തിന് സഹായകമായത്?

ഉ: കോളേജ് പഠനമെല്ലാം കഴിഞ്ഞ് സഭയുടെ പ്രവർത്തനത്തിലേയ്ക്ക് പ്രവേശിച്ചപ്പോഴാണ്.

ചോ. സഭയ്ക്കുവേണ്ടി അങ്ങ് പലതും ചെയ്തിട്ടുണ്ട് എങ്കിലും, തനതായ സംഭാവനയെന്ന് അങ്ങ് വിചാരിക്കുന്നതും അഭിമാനിക്കുന്നതുമായ കാര്യങ്ങൾ ഏതൊക്കെയെന്ന് പറയാമോ?

ഉ: വൈദികസെമിനാരിയുടെ പുനരാരംഭം. 1942–ൽ എം. ഡി. സെമിനാരിയിൽ ആരംഭിച്ചു. പിന്നീട് കേസു കഴിഞ്ഞ് പഴയസെമിനാരി പൂർണ്ണമായും നമുക്കു ലഭിച്ചപ്പോൾ വൈദികസെമിനാരി അവിടേയ്ക്കു മാററി. അതുപോലെതന്നെ കാര്യമായി പ്രവർത്തിച്ച മറെറാന്നാണ് എം. ജി. ഒ. സി. എസ്. എം. സ്ററുഡന്റ് മൂവ്മെന്റ്. ആണ്ടിൽ ഒരിക്കൽ നടത്തുന്ന ഒരു വാർഷിക സമ്മേളനം മാത്രം ആയിരുന്നു. അത് വികസിപ്പിച്ച് പല വർഷങ്ങൾകൊണ്ട് ഒരു ശരിയായ വിദ്യാർത്ഥിപ്രസ്ഥാനം രൂപപ്പെടുത്തുന്നതിനു സാധിച്ചു. മൂന്നാമത്, എന്നെ അങ്കമാലി ഭദ്രാസനത്തിന്റെ മേൽപട്ടക്കാരനായി ചുമതലകൾ ഏല്പിച്ചുകഴിഞ്ഞപ്പോൾ ഭദ്രാസനത്തിലെ പല പ്രസ്ഥാനങ്ങൾക്കും നേതൃത്വം നല്കി. അതിൽ ഒന്ന് ഇപ്പോൾ വളർന്നു വികസിച്ചിരിക്കുന്ന കിഴക്കമ്പലം കോൺവെന്റാണ്. മററു പലതിനും അടിത്തറ ഇടുന്നതിനു ശ്രമിച്ചെങ്കിലും സഭയുടെ ഭിന്നിപ്പു വന്നപ്പോൾ അവ പലതും മന്ദീഭവിക്കുകയും ഇല്ലാതാവുകയും ചെയ്തു.

തടാകം ആശ്രമത്തിന്റെ പ്രസിഡന്റായി കഴിഞ്ഞ ഒരു കാൽ ശതാബ്ദത്തോളം പ്രവർത്തിക്കുകയുണ്ടായി. ബോംബെ ഭദ്രാസനത്തിന്റെ ചാർജ് 1979–ൽ ഏറെറടുത്തതിനുശേഷം അവിടെ സ്കൂളുകളും, കൂടുതലായി പള്ളികളും സ്ഥാപിച്ചിട്ടുണ്ട്.

ചോ. സഭാകേസുകൾ ഒഴിവാക്കുന്നതിനെക്കുറിച്ച് അങ്ങയുടെ അഭിപ്രായം?

ഉ. യഥാർത്ഥ സഭയ്ക്ക് കേസുകൾ ഉണ്ടാകരുത്. എന്നാൽ മനുഷ്യന് പൂർണ്ണ സ്വാതന്ത്ര്യസ്വഭാവമുള്ളതുകൊണ്ട് കേസുകൾ ഉണ്ടാകുന്നതിൽ അതിശയിക്കാനില്ല. ഉണ്ടാകുമ്പോൾ അത് ഏററവും വേഗം തീർക്കുവാനായി ശ്രമിക്കണം.

ചോ. സഭാജീവിതത്തിൽ സ്ത്രീകളുടെ പങ്കാളിത്വത്തെക്കുറിച്ച് അങ്ങയുടെ അഭിപ്രായം? പൊതുയോഗത്തിലും മാനേജിംഗ് കമ്മററിയിലും

(ശേഷം 28–ാം പേജിൽ)

# 'ദിവ്യജ്ഞാനം' ശ്രദ്ധിപ്പീൻ

ഡോ. പുന്നൂസ് യു. പാന്നൂർ

വിശുദ്ധ കുർബാനയുടെ ആദ്യഭാഗമായ 'സ്ഥാനാർത്ഥികളുടെ വി. കുർബാന' അവസാനിക്കുന്നതു വിശ്വാസപ്രമാണം ചൊല്ലിയിട്ടാകുന്നു. 'ദിവ്യജ്ഞാനം ശ്രദ്ധിച്ചുകൊണ്ടു നാം എല്ലാവരും നല്ലവണ്ണംനിന്നു ബഹുമാനപ്പെട്ട പട്ടക്കാരന്റെ പ്രാർത്ഥന ഏറ്റു ചൊല്ലണം' എന്നു ശുശ്രൂഷക്കാരൻ ഉൽബോധിപ്പിക്കയും പട്ടക്കാരൻ വിശ്വാസപ്രമാണം ആരംഭിക്കയും ചെയ്യുന്നു. ശുശ്രൂഷക്കാരൻ വിശ്വാസപ്രമാണം ചൊല്ലിത്തീർക്കയും ജനം അതിനെ അംഗീകരിച്ചു 'ഞങ്ങൾ വിശ്വസിക്കുന്നു' എന്നു പറയുകയോ, ജനം മുഴുവനായി വിശ്വാസപ്രമാണം ചൊല്ലുകയോ ചെയ്യുന്ന പതിവാണു നമ്മുടെ സഭയിൽ ഉള്ളത്. രണ്ടാമത്തെ രീതിയാണു കൂടുതൽ സ്വീകാര്യമായുള്ളത്.

അവനവൻ വിശ്വസിക്കുന്ന സത്യങ്ങൾ പ്രധാന സന്ദർഭങ്ങളിൽ പരസ്യമായി പ്രസ്താവിക്കുകയും സമ്മതിക്കുകയും ചെയ്യുന്ന സമ്പ്രദായം യഹൂദസഭയിലും മറ്റു മതങ്ങളിലും നിലവിലിരുന്നു. ക്രിസ്തീയ സഭയുടെ ആരംഭത്തിലും ക്രിസ്തുവിലുള്ള വിശ്വാസം ആരാധനകളിൽ ഏറ്റുപറയുമായിരുന്നു. സഭ വികസിക്കുകയും ഉപദേശങ്ങളിലും വിശ്വാസങ്ങളിലും വൈരുദ്ധ്യം ഉണ്ടായിത്തുടങ്ങുകയും ചെയ്തപ്പോൾ ഐകരൂപ്യമുള്ളൊരു വിശ്വാസ സംഹിത ഉണ്ടാകേണ്ടത് അനുപേക്ഷണീയമായിത്തീർന്നു. നിഖ്യ (എ.ഡി. 325) കുസ്തന്തീനോപോലീസ് (എ.ഡി. 381) എഫെസൂസ് (എ.ഡി. 431) എന്നീ മൂന്നു പൊതു സുന്നഹദോസുകളിൽവച്ചാണ് ഇന്നു നാം ഉപയോഗിക്കുന്ന വിശ്വാസപ്രമാണം ക്രോഡീകരിച്ചത്. അതിന്റെ ആരംഭം നിഖ്യായിലായിരുന്നതിനാൽ നിഖ്യാ വിശ്വാസപ്രമാണം എന്ന പേർ പറയുന്നു.

ഓരോ വിശ്വാസിയും തന്റെ അടിസ്ഥാന വിശ്വാസം എന്താണെന്നറിയുകയും അതു മറ്റുള്ളവർക്കുകൂടി പറഞ്ഞുകൊടുക്കുവാൻ തക്കവണ്ണം കഴിവുള്ളവരും ആയിരിക്കണം. വിശ്വാസപ്രമാണം മന:പാഠം പഠിച്ച് ഉരുവിട്ടതുകൊണ്ടു മാത്രമായില്ല, പിന്നെയോ അതിലെ ഓരോ ഘടകവും ശ്രദ്ധാപൂർവം ഗ്രഹിക്കയും അർത്ഥം മനസിലാക്കി നിർത്തി നിർത്തി ചൊല്ലുവാനും കഴിയേണ്ടതാണ്.

'വിശ്വാസികളെ അപ്പോസ്തോലന്മാർ ഭരമേല്പിക്കയും ക്രിസ്തുവിൽനിന്നും അപ്പോസ്തോലന്മാരിൽനിന്നും സഭയ്ക്കു ലഭിച്ച വിശ്വാസത്തിന്റെ വിശദീകരണവും ആ വിശ്വാസത്തിൽ സഭയെ നിലനിർത്തുകയും ആയിരുന്നു വിശ്വാസപ്രമാണരൂപീകരണത്തിന്റെ ഉദ്ദേശം. കാലത്തികവിൽ ദൈവം നസറായനായ യേശുവിൽ ജഡം ധരിച്ച് അവന്റെ ജീവിതം മരണം ഉയിർത്തെഴുന്നേൽപ്പ് ഇവ മുഖാന്തിരം ലോകത്തോടു തന്നോടുതന്നെ നിരപ്പിച്ചു എന്നതത്രെ സഭയുടെ അടിസ്ഥാനവിശ്വാസം'. (ഞങ്ങൾ വിശ്വസിക്കുന്നു –ഗീവർഗീസ് മാർ ഒസ്താത്യോസ് മെത്രാപ്പോലീത്താ, പുറം. 1)

'യേശുക്രിസ്തു ദൈവപുത്രനാകുന്നു' എന്ന അടിസ്ഥാനവിശ്വാസത്തിന്മേലാണു സഭ നിലനിൽക്കുന്നത്. ത്രിയേക ദൈവത്തിലുള്ള വിശ്വാസവും ത്രിത്വത്തിലെ പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ എന്നിവർ ആര് എന്നുള്ള വിശദീകരണവും നിഖ്യാ വിശ്വാസപ്രമാണത്തിൽകൂടി നൽകുന്നു.

ഇന്നു നാം ഉപയോഗിക്കുന്ന വിശ്വാസപ്രമാണം ആദ്യമായി വി. കുർബാനയിൽ ഉൾപ്പെടുത്തിയതു 476–488 വരെ അന്ത്യോഖ്യയിലെ പാത്രിയർക്കീസായിരുന്ന പത്രോസ് കസറൊ ആയിരുന്നു. ഈ വിശ്വാസപ്രമാണത്തിന്റെ രൂപീകരണത്തിനും സംരക്ഷണത്തിനുംവേണ്ടി ഏറ്റവും അധികം യത്നിച്ചത് നിഖ്യാ സുന്നഹദോസിൽ ശെമ്മാശനായി പങ്കെടുക്കുകയും പിന്നീട് അലക്സാണ്ടറിയായിലെ പാത്രിയർക്കീസാവുകയുംചെയ്ത (എ.ഡി. 328) മാർ അത്താനാസ്യോസ് ആയിരുന്നു.

താഴെപ്പറയുന്ന ഏഴു അടിസ്ഥാന സത്യങ്ങളാണ് വിശ്വാസപ്രമാണത്തിൽകൂടി നാം നടത്തുന്നത്.

1. പിതാവായ സത്യഏകദൈവത്തിലുള്ള വിശ്വാസം.

2. ദൈപുത്രനായ യേശുക്രിസ്തുവിലുള്ള വിശ്വാസം.

3. പരിശുദ്ധാത്മാവിലുള്ള വിശ്വാസം.

4. ഏക വിശുദ്ധ സഭയിലുള്ള വിശ്വാസം.

5. മാമോദീസാ ഒരിക്കൽമാത്രം സ്വീകരിച്ചാൽ മതി എന്നും അതു പാപമോചനത്തിനാകുന്നു എന്നുമുള്ള വിശ്വാസം.

6. മരിച്ചുപോയവരുടെ പുനരുത്ഥാനത്തിലുള്ള വിശ്വാസം.

7. വരുവാനുള്ള ലോകത്തിലെ നിത്യജീവിതം (പുതുജീവൻ) സംബന്ധിച്ചുള്ള വിശ്വാസം.

ഇവ കൂടാതെ കർത്താവിന്റെ മാതാവായ മറിയം കന്യകയും വിശുദ്ധയും ദൈവമാതാവും ആണ് എന്നും നാം സമ്മതിക്കുന്നുണ്ട്.

യേശുക്രിസ്തുവിനെ സംബന്ധിച്ച വസ്തുതകൾ ചരിത്രവസ്തുത ആകുന്നു എന്നതിനു സൂചകമായിതന്നെ ക്രൂശുമരണത്തിനു ഏല്പിച്ചുകൊടുത്ത റോമൻ ഗവർണർ പീലാത്തോ

സിനെയും (എ. ഡി.) വിശ്വാസപ്രമാണത്തിനിടയിൽ സ്മരിക്കുന്നുണ്ട്.

മേല്പറഞ്ഞവ എല്ലാംതന്നെ ഒരു ഓർത്തഡോക്സ് വിശ്വാസിയുടെ അടിസ്ഥാനപ്രമാണങ്ങളാണ്. അവയിൽ ഏതെങ്കിലും ഒന്നിൽ വിശ്വാസമില്ലാതെപോയാൽ ഓർത്തഡോക്സ് വിശ്വാസത്തിൽനിന്നും തെററിപ്പോകുന്നു. അതുകൊണ്ടാണു വിശ്വാസപ്രമാണം പ്രാർത്ഥനകളുടെ അന്ത്യത്തിലും വിശുദ്ധ കുർബാനയിലും എല്ലാവരും കൂടി ഒരുമിച്ചു ചെല്ലണം എന്നു സഭ അനുശാസിക്കുന്നത്.

വിശ്വാസസത്യങ്ങളുടെ വിശദമായ പഠനം സത്യവിശ്വാസത്തിന്റെ സത്ത (essence) എന്തെന്നു മനസിലാക്കുവാൻ നമ്മെ സഹായിക്കുന്നു. അവ ഏതെന്നു ചുരുക്കത്തിൽ താഴെ കൊടുക്കുന്നു:

a) പിതാവായ ദൈവം

പിതാവാം ദൈവം ആര് എററ ചോദ്യത്തിന് ഉത്തരം വിശ്വാസപ്രമാണത്തിന്റെ ആദ്യഖണ്ഡികയിൽ നൽകുന്നു.

i) ദൈവം പിതാവാണ്.

ii) ദൈവം സർവശക്തനാണ് അഥവാ സർവ്വാധിപതിയാണ്.

iii) ദൈവം (ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ) സകലത്തിന്റെയും സ്രഷ്ടാവാണ്.

iv) ദൈവം സത്യവാനാണ്.

v) ദൈവം ഏകനാണ്.

'ദൈവത്തിന്റെ ആളത്വം, സ്നേഹം, സർവ്വാധിപത്യം, സർവജ്ഞത, ആദ്യന്തവിഹീനവും കാലാതീതവുമായ നിത്യത, തന്റെ ആളത്വത്തിലും വെളിപാടിലും വിളങ്ങുന്ന മഹത്വം മുതലായ വിശ്വാസസത്യങ്ങൾ നാം ഇവിടെ ഏററുപറയുന്നു (ഞങ്ങൾ വിശ്വസിക്കുന്നു പുറം. 56)

b) പുത്രനാം ദൈവം

യേശുക്രിസ്തു ആര് എന്ന ചോദ്യത്തിന് ഉത്തരം രണ്ടാം ഖണ്ഡിക നൽകുന്നു.

i) ദൈവത്തിന്റെ ഏക പുത്രനാണ്.

ii) സർവലോകങ്ങൾക്കും മുമ്പേ പിതാവിൽനിന്നു ജനിച്ചവനാണ്.

iii) പ്രകാശത്തിൽനിന്നുള്ള പ്രകാശമാണ്.

iv സത്യദൈവത്തിൽ നിന്നുള്ള സത്യദൈവമാണ്.

v) ജനിച്ചവനാണ്.

vi) സൃഷ്ടിയല്ലാത്തവനാണ്.

vi) സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവനാണ്.

viii) സകലവും താൻ മുഖാന്തിരം നിർമ്മിക്കപ്പെട്ടു എന്നവനാണ്.

ix) മനുഷ്യരക്ഷയ്ക്കുവേണ്ടി (ഞങ്ങൾക്കുവേണ്ടി) സ്വമനസാലെ സ്വർഗത്തിൽനിന്നും ഇറങ്ങിവന്നവനാണ്.

x) പരിശുദ്ധാത്മാവിനാൽ കന്യകമറിയാമ്മിൽനിന്നും ശരീരിയായിത്തീർന്നു മനുഷ്യനായവനാണ്.

xi) പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ (എ. ഡി. 29)

— മനുഷ്യ രക്ഷയ്ക്കുവേണ്ടി (ഞങ്ങൾക്കുവേണ്ടി)

— കുരിശിൽ തറക്കപ്പെട്ടവനും
— കഷ്ടത അനുഭവിച്ചവനും
— മരിച്ചവനും
— അടക്കപ്പെട്ടവനും
— മൂന്നാം ദിവസം ഉയർത്തവനുമാണ്.
— സ്വർഗത്തിലേക്കു കരേറിയവനും.
— തന്റെ പിതാവിന്റെ വലത്തുഭാഗത്തു ഇരുന്നവനുമാണ്.

xiii) ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനാണ്.

xiv) തന്റെ രാജ്യത്തിന് അവസാനം ഇല്ലാത്തവനാണ്.

xv) ഏകനാണ്.

യേശുക്രിസ്തു ദൈവപുത്രനാകുന്നു എന്നും താൻ 'നിരുപമനും പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനും ഏക വീണ്ടെടുപ്പുകാരനും' ആണെന്നുമുള്ള വിശ്വാസമാണു നാം ഏററുപറയുന്നത്.

c) പരിശുദ്ധാത്മാവ്.

പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള വിവരങ്ങൾ ഏവ എന്നു ചുരുക്കത്തിൽ മൂന്നാം ഖണ്ഡികയിൽ കൊടുക്കുന്നു.

i) സകലത്തെയും ജീവിപ്പിക്കുന്നവൻ.

ii) പിതാവിൽനിന്നു പുറപ്പെടുന്നവൻ.

iii) പിതാവിനോടും പുത്രനോടുംകൂടെ വന്ദിക്കപ്പെടുകയും സ്തുതിക്കപ്പെടുകയും ചെയ്യുന്നവൻ.

iv) നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവൻ.

# മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച് -ഷാർജ

## ചാരിററിഫണ്ട് കമ്മററി

വിദ്യാഭ്യാസ സഹായത്തിനും ചികിത്സാ സഹായത്തിനുംവേണ്ടി 1994—ലേക്കുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നിർദ്ധനരും സമർത്ഥരുമായ വിദ്യാർത്ഥികൾക്ക് S. S. L. C—യ്ക്കു ശേഷമുള്ള പഠനത്തിന് സ്കോളർഷിപ്പിനുവേണ്ടി The VICAR, P. O. Box 2229, SHARJAH, UAE എന്ന വിലാസത്തിൽ 1994 ഒക്ടോബർ 31-ന് മുമ്പായി ഇവിടെ കിട്ടത്തക്കവിധം അപേക്ഷകൾ അയയ്ക്കേണ്ടതാണ്.

അപേക്ഷയിൽ താഴെപ്പറയുന്ന വിവരങ്ങൾ ഉണ്ടായിരിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

(i) അപേക്ഷകന്റെ പേര് (ii) രക്ഷകർത്താവിന്റെ പേരും വിലാസവും വ്യക്തമായി ഇംഗ്ലീഷിൽ എഴുതിയിരിക്കണം. (iii) രക്ഷകർത്താവിന്റെ ജോലിയും വാർഷികവരുമാനവും (iv) ഇടവക (v) ഭദ്രാസനം (vi) മററ് സ്കോളർഷിപ്പിന് അപേക്ഷിച്ചിട്ടുണ്ടെങ്കിൽ അത് ഏത്.

താഴെപ്പറയുന്ന സർട്ടിഫിക്കററുകളും അപേക്ഷയോടൊപ്പം അയച്ചിരിക്കണം. (i) ഏററവും അവസാനം പാസായിട്ടുള്ള പബ്ളിക്ക് പരീക്ഷയുടെ അററസ്ററ് ചെയ്ത മാർക്ക് ലിസ്ററ് (ii) പഠിച്ചുകൊണ്ടിരിക്കുന്ന സ്ഥാപനത്തിലെ പ്രിൻസിപ്പാളിൽനിന്നും കോഴ്സ് സർട്ടിഫിക്കററ് (iii) ഇടവക വികാരിയുടെ ശുപാർശക്കത്ത്. (iv) വാർഷികവരുമാന സർട്ടിഫിക്കററ്.

അവസാനം പാസ്സായ പരീക്ഷയ്ക്ക് 50%—ൽ കുറവ് മാർക്കുള്ളവരുടേയും പൂർണ്ണ വിവരങ്ങൾ ഇല്ലാത്തതും ഒറിജിനൽ അല്ലാത്തതുമായ അപേക്ഷകളും പരിഗണിക്കുന്നതല്ല.

മുൻവർഷങ്ങളിൽ ഈ സ്കോളർഷിപ്പ് ലഭിച്ചുകൊണ്ടിരിക്കുന്ന വിദ്യാർത്ഥികൾ കോഴ്സ് തുടർന്നു പഠിക്കുന്നുണ്ടെങ്കിൽ കോഴ്സ് സർട്ടിഫിക്കററും വികാരിയുടെ ശുപാർശക്കത്തും ചേർത്ത അപേക്ഷ അയച്ചാൽ മതിയാകും. എന്നാൽ പുതിയ കോഴ്സിന് ചേർന്ന് പഠിക്കുകയാണെങ്കിൽ അവസാനം എഴുതിയ പബ്ളിക്ക് പരീക്ഷയുടെ അററസ്ററ് ചെയ്ത മാർക്ക്ലിസ്ററ്സഹിതം പുതിയ അപേക്ഷ അയയ്ക്കേണ്ടതാണ്.

ചികിത്സാസഹായം അർഹിക്കുന്ന രോഗികൾ അവരുടെ അപേക്ഷയോടൊപ്പം ഇടവകവികാരിയുടെ ശുപാർശക്കത്തും ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കററും (രോഗവിവരങ്ങളും മററും രേഖപ്പെടുത്തിയ) അയയ്ക്കേണ്ടതാണ്.

### പ്രത്യേകം ശ്രദ്ധിക്കുക

അപേക്ഷകൾ ഒരു കാരണവശാലും രജിസ്ററർ ചെയ്ത് അയയ്ക്കരുത്. രജിസ്ററർ ചെയ്തയയ്ക്കുന്ന കവറുകൾ നഷ്ടപ്പെടുവാന സാദ്ധ്യതയുള്ളതിനാൽ സാധാരണ തപാലിൽ മാത്രം അയച്ചാൽ മതിയാകും.

ഷാർജാ
September 1994

ചാരിററി കമ്മററി.

അപേക്ഷയുടെ ഒരു കോപ്പി Manager, Malankara Sabha, Kottayam 686038 എന്ന മേൽവിലാസത്തിൽ അയച്ചിരിക്കണം.

v) ജീവനും വിശുദ്ധിയും ഉള്ളവൻ.

vi) ഏകൻ.

'പിതാവു പുത്രൻ മുഖാന്തിരം സകലത്തെയും സൃഷ്ടിച്ചു, വീണ്ടെടുത്തു, പരിശുദ്ധാത്മാവു മുഖാന്തിരം സകലത്തെയും ജീവിപ്പിക്കുന്നു; ശക്തീകരിക്കുന്നു, നയിക്കുന്നു, ശുദ്ധീകരിക്കുന്നു, പൂർത്തീകരിക്കുന്നു, മഹത്വീകരിക്കുന്നു' ഞങ്ങൾ വിശ്വസിക്കുന്നു (പുറം. 149). പരിശുദ്ധാത്മാവു പുത്രനെക്കുറിച്ചു സാക്ഷ്യം പറകയും (യോഹ. 15: 26) പുത്രനെ മഹത്വീകരിക്കയും (16: 14) ക്രിസ്തു പറഞ്ഞതു ഓർമ്മപ്പെടുത്തുകയും (14: 26) വരുവാനുള്ളതു അറിയിക്കയും (16; 13) പാപത്തെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോധം വരുത്തുകയും (16: 18) ചെയ്യുന്നു.

## d) നാലാമതായി സഭയുടെ ലക്ഷണങ്ങൾ ചുരുക്കത്തിൽ വിശദീകരിക്കുന്നു:

i) സഭ കാതോലികമാണ്.
ii) ശ്ലൈഹികമാണ്.
iii) വിശുദ്ധമാണ്.
iv) ഏകമാണ്.

സഭ ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട കൂട്ടമാണ്. യേശുക്രിസ്തു ദൈവപുത്രനാണെന്നു പ്രഖ്യാപിക്കുന്ന ദൈവരാജ്യപ്രജകളാണു സഭ. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പ്രകടനമാണു സഭ. ഈ (രഹസ്യാത്മക) ശരീരത്തിൽ സകല മാലാഖമാരും പരിശുദ്ധന്മാരോപ്പം വസിക്കുന്നു. അദൃശ്യസഭയും ദൃശ്യസഭയുംകൂടി ചേരുന്ന ഏക ശരീരമാണ് ക്രിസ്തുവിന്റെ സഭ. ക്രിസ്തുവിന്റെ മനുഷ്യാവതാരം ഭൂലോകത്തിനു മുഴുവനുമായിട്ടായതിനാൽ സഭയും സാർവത്രികമാണ് (കാതോലികം). വിശ്വാസവൈപരീത്യങ്ങളിൽ നിന്നു സഭയെ തിരിച്ചറിയുന്നതിനാണ് ഓർത്തഡോക്സ് എന്നും കാതോലികം എന്നും സഭയ്ക്കു പേർ വിളിച്ചത്.

## e) മാമോദീസായും പാപമോചനവും

പാപമോചനത്തിനുള്ള മുഖാന്തിരമാകുന്നു മാമോദീസാ (അ. പ്ര. 2:38, 22: 16). അതു ഒരിക്കൽമാത്രം നടത്തിയാൽമതി എന്ന വിശ്വാസം ഏററുപറയുന്നു. സ്നാനത്താൽ, ദൈവമക്കളായിത്തീരാൻ, പരിശുദ്ധാത്മാഭിഷേകം, പാപമോചനം, ക്രിസ്തുവിനോടുള്ള ചേർച്ച ഇവയുണ്ട്. വിശുദ്ധ ത്രിത്വനാമത്തിലുള്ള മാമോദീസാ ആവർത്തിച്ചുകൂടാത്തതാകുന്നു (എഫെ. 4: 4-6). ക്രിസ്തുവുമായുള്ള രഹസ്യാത്മക ഐക്യത്തിന്റെ കൂദാശയാകുന്നു മാമോദീസാ.

## f) മരിച്ചവരുടെ പുനരുത്ഥാനം

മരിച്ചവർ (വാങ്ങിപ്പോയവർ) ഉയിർത്തെഴുന്നേല്ക്കും എന്ന വിശ്വാസം പ്രത്യാശ നൽകുന്നതാണ്. ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേററ ശരീരത്തോടു ഒട്ടിച്ചേർക്കപ്പെട്ടവനാണു ക്രിസ്ത്യാനി. ക്രിസ്തു ഉയിർത്തു എന്ന വിശ്വാസമാണു നമ്മുടെ ഉയിർപ്പിനു ആധാരം (1 കൊരി. 15: 23, റോ. 8: 11). 'ക്രിസ്തുവിനെ ഉയിർപ്പിച്ചവൻ നിങ്ങളുടെ മർത്യശരീരങ്ങളെ ജീവിപ്പിക്കും' (റോമ. 8: 11). ക്രിസ്തുവിൽ ദിനംതോറും മരിക്കയും ഉയിർക്കയും ചെയ്യുന്നതിന്റെ പൂർത്തീകരണമാണു അന്ത്യനാളിലെ ഉയിർപ്പ്.

## g) വരുംലോകത്തിലെ പുതുജീവിതം

വരുവാനുള്ള ലോകത്തിൽ നിത്യജീവൻ ലഭിക്കും എന്ന വിശ്വാസം, പ്രത്യാശ നൽകുന്നതാണ്. നിത്യജീവൻ ക്രിസ്തുവിനോടുകൂടെ പിതാവിന്റെ സന്നിധിയിൽ പരിശുദ്ധാത്മസന്തോഷത്തിലുള്ള വാസമാകുന്നു (റോമ. 14: 17).

ദൈവസ്നേഹമാകുന്നു നമ്മുടെ പ്രത്യാശയുടെ ഉറവിടം. ക്രിസ്തുവിന്റെ ഉയിർപ്പിലുള്ള വിശ്വാസമാണു നമ്മുടെ സാക്ഷ്യത്തിനും പ്രത്യാശയ്ക്കും ആധാരം (1 കൊരി. 15). യേശുക്രിസ്തുവിനോടുകൂടി ക്രൂശിച്ചു അടക്കപ്പെട്ടു ഉയിർത്തെഴുന്നേല്പിൻ ശക്തിയാൽ ജീവിക്കുന്നവർക്കു ഉയിർപ്പും പ്രത്യാശാ പൂർണ്ണമായ പുതുജീവനും ലഭിക്കുന്നു.

മേല്പറഞ്ഞവ ഓരോന്നും വിശ്വാസത്തിന്റെ അടിസ്ഥാന ഘടകങ്ങളാണ്. അവയിൽ നാം വിശ്വസിക്കുകയും ഏററുപറയുകയും മററുള്ളവരെ പഠിപ്പിക്കയും വിശ്വാസത്തിൽ ഉറപ്പിക്കുകയും ചെയ്യേണ്ടതാകുന്നു. വിശ്വാസപ്രമാണം വെറും അധരജല്പനമാകാതെ ബുദ്ധിപൂർവം ചിന്തിക്കുന്നതിനും ഗ്രഹിക്കുന്നതിനും അടിസ്ഥാന സത്യങ്ങളിൽ ഉറച്ചുനിൽക്കുന്നതിനും നമുക്കു കഴിയണം.



## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി,
പത്തനംതിട്ട.



ഗ്രേസി,
തലശേരി.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 49 | പാഠം 55 |
|---|---|
| അപ്പ: പ്രവർത്തികം 20–28 | തെസലോനിക്യർ (1 & 2) |
| വിജയിയുടെ പേരും വിലാസവും:– | പ്രവേശന ഫാറം |
| പേര്: K. M. Thomas | പേര്: |
| വിലാസം: 8A, TVK, 3rd Street, Villinakam, Madras–49 | വിലാസം; |
| ഭദ്രാസനം: Madras | ഭദ്രാസനം: |
| രജി. നമ്പർ 1958 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 50 അപ്പ: പ്രവൃത്തികൾ (20–28)

1. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം 20:7
2. പൗലോസ് 20:13
3. താഴ്മ, കണ്ണുനീർ, കഷ്ടത 20:19
4. എഫേസൂസിലെ സഭയോട് 20:25
5. അഗബോസ് 21:11
6. അനന്യാസ് 22:12
7. ദൈവം നിന്നെ അടിക്കും 23:5
8. തെർത്തുല്ലോസ് 24:3
9. ലൂസിയാസ് 24:7
10. ഫേലിക്സ്, ദ്രൂസില്ല 24:24
11. അഗ്രിപ്പാ രാജാവും ബർത്തിക്കയും 25:13
12. അഗ്രിപ്പാരാജാവ് 25:23
13. (പൗലോസ്) ശൗൽ 26:16
14. ദമസ്ക്കോസിൽ 26: 20
15. അഗ്രിപ്പാവ് 26:31
16. ശുഭതുറമുഖം 27:8
17. ഈശാനമൂലൻ 27:14
18. അദ്രിയക്കടൽ 27:23
19. പുബ്ലിയോസ് 28:2
20. പുത്യോലി 28:14

## പാഠം 55
## 1, 2 തെസലൊനിക്യർ

1. സുവിശേഷം ഭരമേൽക്കുന്നവരുടെ പ്രധാന യോഗ്യത എന്ത്?
2. സുവിശേഷഘോഷണം ഏതു ഉദ്ദേശ്യത്തോടെ ആയിരിക്കണം?
3. 'ആധുനിക' സുവിശേഷകർ പ്രതീക്ഷിക്കുന്ന രണ്ടു കാര്യങ്ങൾ.
4. സുവിശേഷകന്റെ സ്വഭാവവൈശിഷ്ട്യത്തിൽ ദൈവവും കേൾക്കുന്നവരും സാക്ഷി നിൽക്കേണ്ട മൂന്നു സംഗതികൾ.
5. പൗലോസിന്റെ പ്രധാന പ്രബോധനം എന്തായിരുന്നു.
6. പൗലോസ് തന്റെ പ്രബോധന വിജയത്തിനായി സ്വീകരിച്ച മൂന്നു മാർഗങ്ങൾ.
7. കഷ്ടം അനുഭവിക്കുവാൻ നിയമിക്കപ്പെട്ടവർ.
8. അനിന്ദ്യരായി കാണപ്പെടുവാൻ എന്തു ചെയ്യണം.
9. നമ്മുടെ നടപ്പ് എപ്രകാരം ആയിരിക്കണം.
10. ദൈവത്തെ അറിയുവാൻ എന്തു ചെയ്യണം.
11. ആരുടെ മുമ്പിൽ മര്യാദയായി നടക്കണം?
12. മനുഷ്യന്റെ മൂന്നു ഘടകങ്ങൾ?
13. ദൈവസന്നിധിയിൽ നീതിയായ സംഗതി എന്ത്?
14. വിളിക്കു യോഗ്യരാക്കുവാൻ എന്തു ചെയ്യണം?
15. കർത്താവിന്റെ വരവിന്റെ ആരംഭത്തിൽ സംഭവിക്കാവുന്ന രണ്ടു സംഗതികൾ ഏവ?
16. രക്ഷിക്കപ്പെടുവാൻ എന്തു ചെയ്യണം?
17. രക്ഷയ്ക്കായി തിരഞ്ഞെടുക്കേണ്ട രണ്ടു മാർഗങ്ങൾ ഏവ?
18. അർഹിക്കാതെ ലഭിച്ചതെന്തെല്ലാം?
19. കർത്താവായ യേശുവിന്റെ നാമത്തിൽ പൗലോസ് ആജ്ഞാപിക്കുന്നതെന്ത്?
20. കർത്താവായ യേശുവിന്റെ നാമത്തിൽ പൗലോസ് ആജ്ഞാപിച്ചു പ്രബോധിപ്പിക്കുന്നതാരോട്?

പാഠം 50–ന്റെ ശരി ഉത്തരവും വിജയിയുടെ പേരും വിലാസവും ഉത്തരം അയച്ചുതന്നവരുടെ

പേരും ചേർക്കുന്നു. പാഠം 53–ന്റെ ഉത്തരം ധാരാളം പേരിൽനിന്നും ലഭിച്ചിട്ടുണ്ട്. ഇപ്പോഴും ലഭിച്ചുകൊണ്ടിരിക്കുന്നു.

പാഠം 50–ന്റെ ചോദ്യത്തിൽ അച്ചടിപിശകു തിരുത്തി പലരും ഉത്തരം അയച്ചതിൽ സന്തോഷം. 'ലീപിലെ പ്രമാണി' എന്ന വാക്കായിരുന്നു ശരിയായിട്ടുള്ളത്. കഴിവതും അച്ചടിപ്പിശകുണ്ടാകാതിരിക്കാൻ ശ്രമിക്കാം. പാഠം 55 ശരിക്കും പഠിക്കേണ്ട ഒന്നാണ്. ഒന്നാം തെസലൊനിക്യർ സുവിശേഷകന്മാർക്കായുള്ള പ്രബോധനമായിക്കാണാം. രണ്ടാം പുസ്തകം ആധുനിക 'ആത്മീയ പ്രസ്ഥാനക്കാർ' ശ്രദ്ധിച്ചു പ്രാർത്ഥിച്ചു പഠിച്ചിരുന്നെങ്കിൽ സത്യവിശ്വാസം ഉറയ്ക്കുമായിരുന്നു. 200–ൽ പരം ചോദ്യം ഉണ്ടാക്കി അതിൽ നിന്നുമാണ് 20 ചോദ്യം കൊടുത്തിരിക്കുന്നത്, പ്രാർത്ഥനയോടെ പാഠം പഠിക്കുക.

ഓണക്കാലത്തിലേക്കു പ്രവേശിക്കുന്ന അനീതിയില്ലാത്ത കാലം ഓർക്കുവാനുള്ള ഏക അവസരം അധർമ്മമൂർത്തിയുടെ നാശത്തിനായി നമുക്കും പ്രാർത്ഥിക്കാം. നടപ്പിൽ വിശുദ്ധരായി, വിളിക്കപ്പെട്ട വിളിക്കു യോഗ്യരായി ജീവിക്കാം.

കഷ്ടപ്പെടുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവാനായി പൗലോസ് ഇന്നും ആവശ്യപ്പെടുന്നു. മററുള്ളവർക്കുവേണ്ടിയുള്ള നമ്മുടെ പ്രാർത്ഥന പ്രാർത്ഥനാ മനുഷ്യരാക്കി രൂപാന്തിരപ്പെടുത്തട്ടെ. കഷ്ടത അവകാശമായും നിയമിക്കപ്പെട്ടതായും കാണുക. രോഗികളുടെ സംഖ്യ വർദ്ധിച്ചുവരുന്നു. പ്രയാസവും പ്രശ്നവും കൂടിവരുന്നു. അനീതിയും അക്രമവും വർദ്ധിക്കുന്നു. ദൈവരാജ്യത്തിനനുസരണമായി ജീവിക്കാൻ, പ്രവർത്തിക്കുവാൻ ശ്രമിക്കാം. പ്രാർത്ഥിക്കേണ്ടവരെ എല്ലാം (മദ്ധ്യസ്ഥപ്രാർത്ഥനയിൽ ഓർക്കേണ്ടവരെ) രാത്രിയിലുള്ള പ്രത്യേക പ്രാർത്ഥനയിൽ ഓർത്തു പ്രാർത്ഥിക്കുക.

പാഠം 55–ന്റെ ഉത്തരം അടുത്ത മാസം 20–നു മുമ്പായി Bible Padanam Lesson 55 c/o Fr. M. C. Cherian, Orthodox Student Centre, Trivandrum–695001 എന്ന വിലാസത്തിലയയ്ക്കുക

## പാഠം 50

## അപ്പ. പ്രവർത്തികൾ (20–28) ശരി ഉത്തരം അയച്ചുതന്നവർ

1. കെ. എം. തോമസ്, മദ്രാസ്
2. ജോഷിജോൺ, മണപ്പള്ളി
3. ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
4. പൊന്നമ്മ തോമസ്, അഹമ്മദബാദ്
5. കെ. സി. ജോർജ്, പെങ്ങാമുക്ക്
6. സാററാമ്മ തോമസ്, മലാട്
7. കോശി മത്തായി, നന്ദിനി
8. സാബു ജോർജ്, കടമ്മനിട്ട
9. ജോസഫ് വർഗീസ്, ഡൽഹി
10. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
11. സൂസൻ സഖറിയ, തുമ്പമൺ
12. ലീനാ ജോൺ, വളഞ്ഞവട്ടം
13. മെറീനാ വറുഗീസ്, മൂവാററുപുഴ
14. ഗ്രേസി വറുഗീസ്, റെയ്പൂർ
15. മറിയാമ്മ ജോഷ്വാ, മൈലപ്ര
16. റേച്ചൽ മാത്യു, പരുമല
17. റെജി മാത്യു, മലപ്പുറം
18. എം. സി. ജോർജ്, അന്ധേരി
19. പി. സി. ചെറിയാൻ, കോയിപ്രം
20. സുജ ജോർജ്, നാരങ്ങാനം
21. തങ്കമ്മ ജോർജ്, ഗോറിഗോൺ
22. ഏലിസബേത്ത് തമ്പി. കൊച്ചി
23. മറിയാമ്മ അലക്സ്, കവിയൂർ
24. മോളി മാത്യു, നാരങ്ങാനം
25. സി. കെ. ഉമ്മൻ, ഒറീസാ
26. ജയാ കോശി, അഹമ്മദബാദ്
27. ലിസി മാത്യു, ചണ്ഡിഗഡ്
28. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
29. ജിജി കോശി, കിരന്തൂർ
30. അച്ചാമ്മ പീററർ, വാഴൂർ
31. വി. എം. പൗലോസ്, കാക്കവെയൽ
32. മറിയാമ്മ വറുഗീസ്, ആനിക്കാട്
33. ഷേർളി യോഹന്നാൻ, തൃപ്പിലഴകം
34. സാററാമ്മ ചെറിയാൻ, മലാട്
35. ലീലാമ്മ ജേക്കബ്, പുന്നവേലി
36. കെ. എം. ചെറിയാൻ, സാഗർ
37. പി. എസ്. ഈപ്പൻ, കടമ്പാ
38. ഡെയ്സി മാത്യു, കോന്നി
39. ലില്ലി മാത്യു, കനകപ്പലം
40. സൂസൻ ജോസ്, കടമ്മനിട്ട
41. ബേബി മോനച്ചൻ, ഏവൂർ
42. ബിനു മാത്യു, മുട്ടം
43. മേരി ജോർജ്, അണുശക്തിനഗർ
44. മേരിക്കുട്ടി ബേബി, കടലമാട്ട്
45. സണ്ണി ജോർജ്, മാലക്കര
46. റെജി വറുഗീസ്, മൈലപ്ര
47. ഷിബു വർഗീസ്, മൈലപ്ര

—•—



മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

ജയ്മോൻ, മൂലേടം

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഓക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈറ്റ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.......................................Pin Code.......................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.......................................... ശസ്ത്രക്രിയയ്ക്കുള്ള ....................... രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ...................അന്ധന്/അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തിക്കൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:– Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad - 673 591, Kerala.

## പള്ളിത്തിരുവസ്ത്രങ്ങൾക്ക്



കാപ്പ, പിത്തോലം, വിരിക്കൂട്ട്, ഊറാറ, കാസക്ക്, ശീലമുടി, പള്ളിമറകൾ എന്നിവ കൃത്യമായും ഭംഗിയായും ചെയ്തുകൊടുക്കുന്നു.

**St. Thomas Embroidary Works**
Aramana Compound
Devalokam P. O., Kottayam-686 038
Prop: THOMAS PULICKEN
Phone: P 578498
570646

## WANTED GROOM

U. S. Imigrant Parents from a noble family at Kottayam invite proposals from parents of boys willing to go to U. S. A for their daughter 23/165 B. Sc. first class / very fair green card holder but studied in Kerala from child hood. Now studying U S affiliated Computer degree course. The boy must be 23–27 years, tall, handsome with degree in any Medical or Engineering/ M. B.A./C. A./M. S. W. etc.

Post Box 176
C/o Malankara Sabha
Kottayam- 686038

## ക്രിസ്തീയ ഭടന്റെ ശിക്ഷണം

(7–ാം പേജിൽനിന്നും തുടർച്ച)

കാന്ത സ്ഥലത്ത് വന്ന് അല്പം ആശ്വസിച്ചുകൊൾവിൻ" (വി. മർക്കോ 6:31) എന്ന് കർത്താവ് ശിഷ്യന്മാരോട് അരുളി അവരെ വിശ്രമത്തിനായി കൊണ്ടുപോയിട്ടുണ്ട്. ദൈവരാജ്യം സംബന്ധിച്ച വിലപ്പെട്ട ഉപദേശങ്ങൾ നൽകിയത് അങ്ങനെയുള്ള അവസരങ്ങളിലാണ്. വി. മത്താ. 5:1–2 നോക്കുക.

8. **അരോചകമായ ആവർത്തന പ്രവർത്തനങ്ങളിലും മടുത്തുപോകാതെ അനുസരിക്കണം.**

പരേഡ് ചെയ്യുന്നതെന്തിനാണെന്ന് ചിന്തിച്ചെന്ന് വരാം. അരോചകമാണെങ്കിലും ഒരേ പ്രവർത്തനം ദിവസവും ചെയ്യണം. അതിൽക്കൂടി ശരീരത്തിന്റെ ശക്തി നിലനിർത്തുന്നു, രക്തഓട്ടം വർദ്ധിക്കുന്നു. ഇതുപോലെ ഒരേ പ്രാർത്ഥന ദിവസവും ചെയ്യുന്നതെന്തിനെന്നും, ഉപവസിക്കുന്നതെന്തിനെന്നും ചിന്തിക്കാവുന്നതാണ്. ഇവ ആത്മീയവളർച്ചയ്ക്കും ശക്തിക്കും ആവശ്യമത്രെ.

9. **അടിമയുടെ അനുസരണവും കീഴ്വഴക്കവും പോലെയാണിത്.**

പട്ടാളക്കാരന്റെ അനുസരണത്തിന് തുല്യമാണ് അടിമയുടെ അനുസരണം. ദൈവത്തിന്റെ അടിമയാകുമ്പോൾ നാം യഥാർത്ഥത്തിൽ സ്വതന്ത്രരായിത്തീരുന്നു. **"Make me a Capttve Zord, then I shall be free".** (കർത്താവേ, എന്നെ ബന്ധനസ്ഥനാക്കണമെ. അപ്പോൾ ഞാൻ സ്വതന്ത്രനാകും). എന്നൊരു പ്രാർത്ഥനയുണ്ട്. ★

## സഭാചരിത്ര നിഘണ്ടു ഒരു വിയോജനക്കുറിപ്പ്

(9–ാം പേജിൽനിന്നും തുടർച്ച)

വർഗീസിനെ പരിചയപ്പെടുത്തുവാൻ 22 വരി അനുവദിച്ച നിഘണ്ടു വട്ടശ്ശേരിൽ മെത്രാപ്പോലീത്തായ്ക്കുവേണ്ടി 23 വരിയും സി. പി. പീലിപ്പോസ് കശ്ശീശായ്ക്കുവേണ്ടി 27 വരിയും മലങ്കരയിലെ 3 മലങ്കര മെത്രാപ്പോലീത്തൻമാരെ വാഴിച്ച തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസിന് 12 വരിയും ആർത്താറ്റ്, കണ്ടനാട് പടിയോലകളുടെ ശില്പിയും മലയാളം ബൈബിളിന്റെ ഒന്നാമത്തെ വിവർത്തകനും, കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകനും മല്പാനും പകലോമററം കുടുംബവാഴ്ചയിൽനിന്ന് മലങ്കര സഭയെ മോചിപ്പിച്ച വിപ്ളവനായകനുമായ പുലിക്കോട്ടിൽ ദീവന്നാസ്യോസിന് 19 വരിയും ഐപ്പ് തോമ്മാ കത്തനാർക്ക് 38 വരിയും മലങ്കരയിലെ മല്പാനും ഏക അംഗീകൃത പരിശുദ്ധനും നിരവധി വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ സ്ഥാപകനും അധഃകൃതരെ ഉദ്ധരിക്കുന്ന പ്രസ്ഥാനങ്ങളുടെ നായകനും, മലയാളത്തിലെ മൂന്നാമത്തെ യാത്രാവിവരണ സാഹിത്യകാരനും ഓർത്തഡോക്സ് (മലങ്കര) സഭയിലെ ഭൂരിഭാഗം ദേവാലയങ്ങളുടെ കാവൽ പിതാവുമായ പരുമല മാർ ഗ്രീഗോറിയോസിന് 36 വരിയും, സി. പി. മാത്യുവിന് 41 വരിയും മലങ്കര മെത്രാപ്പോലീത്തായും മുളന്തുരുത്തി സുന്നഹദോസ്, സെമിനാരിക്കേസ് കാലങ്ങളിൽ സഭാനേതാവും സഭയ്ക്കു സ്വന്തമായി അച്ചുകൂടവും പത്രമാസികകളും ആരംഭിച്ചവനും മലങ്കര അസോസ്യേഷൻ, മാനേജിംഗ് കമ്മററി എന്നിവയുടെ ആവിഷ്ക്കർത്താവും കോട്ടയം എം. ഡി. സെമിനാരി, പഴയസെമിനാരി തുടങ്ങി നിരവധി സഭാസ്ഥാപനങ്ങളുടെയും വിദ്യാലയങ്ങളുടെയും സ്ഥാപകനും ആയ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു 19 വരിയും കെ. എൻ. ദാനിയേലിന് 56 വരിയും മലങ്കര മെത്രാപ്പോലീത്തായും മാവേലിക്കര സുന്നഹദോസിന്റെയും മാവേലിക്കര പടിയോലയുടെയും ശില്പിയുമായ ചേപ്പാട്ട് മാർ ദീവന്നാസ്യോസിന് 38 വരിയും എന്നിങ്ങനെ പ്രതിപാദ്യത്തിലും എഡിററിംഗിലും പ്രകടമായി കാണുന്ന ബാലൻസില്ലായ്മ സഭാചരിത്ര നിഘണ്ടുവിന്റെ വിശ്വാസ്യതയ്ക്കു മങ്ങലേൽപ്പിക്കുന്നില്ലേ എന്ന് സംശയം.

സഭാചരിത്ര നിഘണ്ടുവിന്റെ പുതിയ പതിപ്പ് പ്രസിദ്ധപ്പെടുത്തേണ്ടത് ആവശ്യമാണെന്ന് തോന്നുന്നപക്ഷം ചില നിർദ്ദേശങ്ങൾ വയ്ക്കുന്നു.

1. ഓരോ സഭയിലെയും വിദഗ്ധൻമാർ (സഭാചരിത്രത്തിൽ) ആയിരിക്കണം വിഷയങ്ങൾ തെരഞ്ഞെടുക്കേണ്ടത്.
2. ഈ വിദഗ്ധർതന്നെ എഴുത്തുകാരെ കണ്ടെത്തണം.
3. എഡിററിങ്ങിന്റെ ചുമതലയും അവർ വഹിക്കണം.
4. കക്ഷിചിന്തകൾക്കതീതരെന്ന് പൊതുസമ്മതരായ ഏതാനും പണ്ഡിതർ ഉള്ളടക്കത്തിന്റെ ആധികാരികതയും ബാലൻസും ഉറപ്പു വരുത്തിയിരിക്കണം.

വല്ലാത്ത ബാലപ്രഭവത്തെക്കാൾ ഇല്ലാത്ത ബാലപ്രഭവം നൽകാം എന്നു വരാതിരിക്കുവാൻ ഈ ഒരു കരുതൽ ഇത്തരം പ്രസിദ്ധീകരണങ്ങൾക്കുണ്ടായേ മതിയാവൂ. ★

## ആരാധനയും വി. കുമ്പസാരവും

(16–ാം പേജിൽനിന്നും തുടർച്ച)

മാററി, അഭക്തിയായും അലങ്കോലമായും നടത്തി, നാം നിത്യരോഗികളായും മത്സരക്കാരായും തീരുന്ന കാഴ്ച എത്രയോ ദയനീയമായിരിക്കുന്നു. ദൈവിക രഹസ്യങ്ങൾ കൈകാര്യം ചെയ്യുന്ന കൈകൾ ചുരുട്ടപ്പെട്ടവയായും, ദൈവത്തിനു സ്തുതി പാടിയ വായ്കൾ പൂട്ടപ്പെട്ടവയായും, ദൈവമഹത്വം ദർശിച്ച കണ്ണുകൾ അന്ധകാരമയമായും തീരരുതേ എന്ന പ്രാർത്ഥന ആത്മാർത്ഥമായിരിക്കട്ടെ !

അൽമായക്കാർക്കു ഇതിൽ എന്തു പങ്കു വഹിക്കുവാൻ ഉണ്ട് ഓർത്തഡോക്സ് സഭാവിശ്വാസം എന്തെന്നു പഠിപ്പാനും ആ വിശ്വാസത്തിൽ ജീവിക്കുവാനും നിങ്ങൾ ശ്രമിക്കുന്നുണ്ടോ? നമ്മുടെ ചുററുപാടുമുള്ള മററു സഭകളുമായി വിശ്വാസ സംബന്ധമായി നമുക്കുള്ള ബന്ധം എന്ത്? കാതലായ വ്യത്യാസം വല്ലതുമുണ്ടെങ്കിൽ അതെങ്ങനെ കൈകാര്യം ചെയ്യണം? നിങ്ങളുടെ ആത്മീയ പിതാവിന്റെ സഹായം ഇക്കാര്യത്തിൽ നിങ്ങൾക്കു ആവശ്യമുണ്ടോ? ലഭിക്കുന്നുണ്ടോ?

വൈദികരും വിശ്വാസികളും ആയ നമുക്ക് ഒരുപോലെ ഉത്തരവാദിത്വ ബോധത്തോടും ക്ഷമയോടുംകൂടെ അവനവന്റെ നിലയിൽ ചെയ്യേണ്ടതും ചെയ്യാവുന്നതുമായ കാര്യങ്ങൾ ചെയ്തുകൊണ്ട് ഭയഭക്തിയോടുകൂടെ ജീവിക്കാം, ശുശ്രൂഷിക്കാം. മാതൃകാപരമായി നമ്മുടെ ജീവിതത്തെയും ശുശ്രൂഷയെ നമുക്കു തികയ്ക്കാം. പ്രതിഫലം നൽകുന്നവനായ സർവശക്തനായ ദൈവം നമ്മിൽ കരുണചൊരിയട്ടെ ! ★

## ALCOHOLISM AND DRUG ABUSE

(18–ാം പേജിൽനിന്നും തുടർച്ച)

often long-term care. Sanctification is a process.

2 Corinthians 5:17 reads: Therefore, if anyone is in Christ, he is a new creation; the old one is gone, the new has come."

This passage more accurately transalated should read in English ... the old is passing, the new is comming....

This is a process that occurs as we renew our minds through the washing of the water of the World, We must be in fellowship, in prayer and in the world in order to grow in grace and knowledge of Jesus. The epistles clearly show that the new churches had problems and although Christians have forgiveness, they are still residing in a sinfulflesh that was against the spirit.

Today we are seeing a new movement to restore family values and tested moral foundation and to bring back a new sence of worth and dignity through faith and worship. Only a return to decency and morality on a broad scale, combined with a new attitude of openness and caring can hold back the Apocalypse. The church leadership needs to be awakened and be aware of all these social evils and their relercussions on our people.

In closing, I like to quote a famous prayer: "Enable us Lord, to accept difficulties, grief, or frustrations as opportunities to grow stronger instead of becoming discouraged. May we know life's infinite possibilities, Amen." ★

## എക്യുമെനിക്കൽ മേഖലയിൽ വളരണം

(19–ാം പേജിൽനിന്നും തുടർച്ച)

അംഗമാവുക? സെമിനാരിയിൽ, വേദശാസ്ത്രാഭ്യാസം അവർക്കും സാധിക്കുകയില്ലേ?

ഉ. സെമിനാരിയിൽ വേദശാസ്ത്രവിദ്യാഭ്യാസം അവർക്കുകൂടി സാധ്യമാക്കുന്നതിൽ യാതൊരു തെററുമില്ല. അതുപോലെതന്നെ പൊതുയോഗത്തിലും മാനേജിംഗ് കമ്മററിയിലും അവരുടെ സവനം സാധ്യമാക്കാം.

ചോ. സഭയുടെ അജപാലന ദൗത്യത്തിൽ ആധുനികവത്ക്കരണം സഹായമായിരിക്കുമോ?

ഉ. സഹായിക്കും.

ചോ. സാമൂഹ്യമായ രംഗങ്ങളിൽ കുറെക്കൂടി ഇറങ്ങി പ്രവർത്തിക്കേണ്ടതില്ലേ?

ഉ. അതെ.

ചോ. മലങ്കര ഓർത്തഡോക്സ് സഭ, എക്യുമെനിക്കൽ മേഖലയിൽ, ഇന്നു കൊടുക്കേണ്ട മുൻഗണനകൾ ഏതൊക്കെ?

ഉ: ഒന്നാമതായി റോമൻകത്തോലിക്കസഭയുമായും രണ്ടാമതായി മാർത്തോമ്മാസഭയുമായും മലങ്കര ഓർത്തഡോക്സ് സഭ എക്യുമെനിക്കൽ മേഖലയിൽ കൂടുതൽ വളരണം.

ചോ. ഇതപര്യന്തമുള്ള ജീവിതത്തിൽ അങ്ങയെ ഏററവും ദുഃഖിപ്പിച്ച സംഗതി / സംഗതികൾ ഏതൊക്കെ?

ഉ: ഒന്നും ദുഃഖിപ്പിച്ചിട്ടില്ല.

ചോ. ഇരുപത്തൊന്നാം നൂററാണ്ടിലെ സഭയെപ്പററിയുള്ള സങ്കല്പം?

ഉ: ഇപ്പോഴത്തെ സഭ തുടരും. വളർച്ചയില്ല. അല്പസ്വല്പ വ്യത്യാസം കാണും. കൂടുതൽ വികസനം ഉണ്ടാകുമെന്നാണ് പ്രതീക്ഷ.

തയ്യാറാക്കിയത്:

**പേരൂർക്കട ഐസക്**

# വാർത്തകളും കുറിപ്പുകളും

## കാരുണ്യനിലയം ശിലാസ്ഥാപനം നിർവ്വഹിച്ചു

കോട്ടയം: മാർ ഗ്രീഗോറിയോസ് കാരുണ്യനിലയത്തിന്റെ ശിലാസ്ഥാപനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വതീയൻ കാതോലിക്കാബാവാ ഗാന്ധിനഗറിൽ നിർവ്വഹിച്ചു.

ജൂലൈ 27–ന് മാർ ഗ്രീഗോറിയോസ് ചാപ്പലിൽ ചേർന്ന പൊതുസമ്മേളനത്തിൽ ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു.

1994–95 വർഷം ക്യാൻസർ സമാശ്വാസവർഷമായി പ. കാതോലിക്കാബാവാ പ്രഖ്യാപിച്ചു.

മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം മനുഷ്യസ്നേഹത്തിന്റെ പ്രതീകമാണെന്ന് പ. കാതോലിക്കാബാവാ ഉദ്ഘാടനസമ്മേളനത്തിൽ പറഞ്ഞു. ഇത്തരം പ്രവർത്തനങ്ങളിലൂടെയാണ് ഗാന്ധിജി വിഭാവനം ചെയ്ത രാമരാജ്യം അഥവാ സ്വർഗ്ഗരാജ്യം സ്ഥാപിക്കപ്പെടുന്നത്. വൈദേശികവിടുതൽകൊണ്ടുമാത്രം ഇന്ത്യാക്കാർ സ്വതന്ത്രരായിട്ടില്ല. കർമ്മരാഹിത്യവും മ്ലേച്ഛതയും സമൂഹത്തിൽ നടമാടുന്നു. ധർമ്മത്തിലും നീതിയിലും അധിഷ്ഠിതമായ പ്രവർത്തനങ്ങൾ ഉണ്ടാകണം. പ. ബാവാ ഉദ്ബോധിപ്പിച്ചു.

1995 ഡിസംബറോടുകൂടി കാരുണ്യനിലയത്തിന്റെ പണി പൂർത്തീകരിച്ച് പ്രവർത്തനക്ഷമമാകട്ടെ എന്ന് പ. ബാവാ ആശംസിച്ചു.

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, ഫാ. ടി. ജെ. ജോഷ്വാ, രമേശ് ചെന്നിത്തല എം. പി., തോമസ് ചാഴികാടൻ എം. എൽ. എ, ടി. കെ. രാമകൃഷ്ണൻ എം. എൽ. എ, ജോർജ് ജോസഫ് പൊടിപാറ ഡോ. പി. ജി രാമകൃഷ്ണൻ, കലക്ടർ ഷീലാ തോമസ്, ഫാ. തോമസ് കുര്യൻ എന്നിവർ പ്രസംഗിച്ചു.

സമ്മേളനത്തിനു മുമ്പുനടന്ന പ്രത്യേക പ്രവർത്തകയോഗത്തിൽ പൊതുപ്രവർത്തകരും ഉദ്യോഗസ്ഥരും പങ്കെടുത്തു. കാൻസർ രോഗികളെ സഹായിക്കുന്നതിന് 25 ലക്ഷംരൂപാ സമാശ്വാസനിധിയായി സമാഹരിക്കുന്നതിനെക്കുറിച്ച് യോഗം ചർച്ച ചെയ്തു.

ഏതാണ്ട് നാനൂറോളം ക്യാൻസർ രോഗികൾ പ്രതിദിനം കോട്ടയം മെഡിക്കൽകോളേജ് ആശുപത്രിയിൽ എത്തുന്നുണ്ട്. ഇവരിൽ ഭൂരിപക്ഷവും സാമ്പത്തിക ക്ലേശം അനുഭവിക്കുന്നവരാണ്. ക്യാൻസർരോഗ ചികിത്സയ്ക്കുള്ള മരുന്നുകളുടെ വില താങ്ങാനാവാത്തവിധം വലുതാണ്. ഈ സാഹചര്യത്തിൽ അവരെ സഹായിക്കേണ്ടത് ക്രൈസ്തവധർമ്മമാണ് എന്ന് യോഗം വിലയിരുത്തി.

ഫാ. ടി. ജെ. ജോഷ്വാ സമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചു. ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ടിൽ സ്വാഗതവും ഡീക്കൻ ജോസ് ചെമ്മൺ നന്ദിയും പറഞ്ഞു.

നിർദ്ധനരായ രോഗികൾക്കും ആശ്രിതർക്കും വേണ്ട സഹായങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും നൽകുകയാണ് ഈ സ്ഥാപനത്തിന്റെ മുഖ്യലക്ഷ്യം. രക്തദാനസംഘം രൂപീകരിക്കുക, ഹോം നഴ്സിങ്ങ് പരിശീലനം നൽകുക, മാനസികമായി ക്ലേശങ്ങൾ അനുഭവിക്കുന്നവർക്ക് സഹായകമായ കൗൺസലിങ്ങ് സെന്റർ രൂപീകരിക്കുക എന്നിവയും കാരുണ്യനിലയത്തിന്റെ ലക്ഷ്യങ്ങളിൽ പെടുന്നു.

## പശ്ചിമരാജസ്ഥാനിൽ ഓർത്തഡോക്സ് വിദ്യാലയം

സിൽവർജൂബിലി ആഘോഷിക്കുന്ന ജോധ്പൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ ഒരു സ്ക്കൂൾ ആരംഭിച്ചിരിക്കുന്നു. ജൂലൈ 6–ന് വി. കുർബാനാനന്തരം നടന്ന ചടങ്ങിൽ വികാരി ഫാ. കെ. ജി. അലക്സാണ്ടർ സ്ക്കൂൾ താല്ക്കാലികമായി ഉദ്ഘാടനം ചെയ്തു.

## മലയൻകീഴ് സൗജന്യ ചികിത്സാ കേന്ദ്രം

മലയൻകീഴ്: തിരുവനന്തപുരം ഭദ്രാസനത്തിന്റെ ചുമതലയിൽ ആരംഭിച്ചിരിക്കുന്ന സെ. ഗ്രീഗോറിയോസ് മിഷ്യൻ കേന്ദ്രത്തിന്റെ ആഭിമുഖ്യത്തിൽ ഒരു സൗജന്യ ചികിത്സാകേന്ദ്രം ആരംഭിച്ചിരിക്കുന്നു.

ചീനിവിളയിൽ പ്രവർത്തനമാരംഭിച്ച ഈ ക്ലിനിക്കിനുവേണ്ടി ഒരു സഭാസ്നേഹി 40,000/ രൂപാ സംഭാവന ചെയ്തു. 48 സ്ത്രീപുരുഷന്മാരെ മാമ്മോദീസാ മുക്കി സഭാംഗങ്ങളാക്കി.

## ചെങ്കോട്ട ഓർത്തഡോക്സ് ചർച്ച് സെന്ററിന് സ്ഥലം വാങ്ങി

ഓർത്തഡോക്സ് ചർച്ച് സെന്ററിനുവേണ്ടി ചെങ്കോട്ട ബസ്സ്റ്റാൻഡിനു സമീപം 26 സെന്റ് സ്ഥലം വാങ്ങി. ഇതിനാവശ്യമായ നാലു ലക്ഷത്തോളം രൂപ ഇനിയും പിരിഞ്ഞുകിട്ടിയിട്ടില്ല.

ഫാ. ജേക്കബ് ഡാനിയേൽ, ഫാ. വറുഗീസ് ജോർജ് എന്നിവരെ മിഷൻ പ്രവർത്തനങ്ങൾക്കായി നിയോഗിച്ചിരിക്കുന്നു. പുതിയ കോൺഗ്രിഗേഷനുകൾ രൂപീകരിക്കുന്നതിന് ഓർത്തഡോക്സ് ചർച്ച് സെന്റർ, ഉള്ളൂർ, മെഡിക്കൽകോ

ളജ് പി. ഒ. തിരുവനന്തപുരം എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## സ്ലീബാദാസന്മാർ: എഴുപതാം വാർഷികം

സ്ലീബാദാസ സമൂഹത്തിന്റെ എഴുപതാം വാർഷികം സെപ്റ്റംബർ 14–ന് കഞ്ഞിക്കുഴി സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. സ്ലീബാദാസ സമൂഹം പ്രസിഡന്റും കൊച്ചി ഭദ്രാസന മെത്രാപ്പോലീത്തായുമായ സക്കറിയ മാർ അന്തോണിയോസ് ആദ്ധ്യക്ഷം വഹിക്കും. ഫീലിപ്പോസ് മാർ തെയോഫിലോസ്, മാത്യൂസ് മാർ സേവേറിയോസ്, പൗലൂസ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്താമാർ സമ്മേളനത്തിൽ പങ്കെടുക്കും.

## ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പായുടെ രാജസ്ഥാൻ പര്യടനം

ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പാ രാജസ്ഥാനിലെ കോട്ട സെ. മേരീസ് ഓർത്തഡോക്സ് ദേവാലയം സന്ദർശിച്ചു. പ. മാതാവിന്റെ വാങ്ങിപ്പു പെരുന്നാളിൽ അദ്ദേഹം മുഖ്യ കാർമ്മികത്വം വഹിച്ചു. ഇടവകയിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ അദ്ദേഹം ക്ലാസ്സുകൾ എടുത്തു. ജയ്പൂരിൽനിന്ന് എത്തിയ തിരുമേനിക്ക് ഇടവകാംഗങ്ങൾ ഗംഭീര സ്വീകരണം നല്കി.

## ഫാ. പി. എം. ജോൺ കൊല്ലം ഭദ്രാസന സെക്രട്ടറി

മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ജൂലൈ 30–ന് കൊല്ലം അരമനയിൽ കൂടിയ ഭദ്രാസന പൊതുയോഗം ഫാ. പി. എം. ജോണിനെ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്തു.

ഫാ. കെ. ജെ. ജോനാ, ഫാ. വർഗീസ് ഇടവന, അലക്സാണ്ടർ മുതലാളി, വർഗീസ് പോരയിൽ, എം. ജോഷ്വാ, കലയപുരം ബാബുക്കുട്ടി എന്നിവരാണ് കൗൺസിൽ അംഗങ്ങൾ.

ശാസ്താംകോട്ട എം. ടി. എം. എം. ആശുപത്രി കമ്മററിയിലേക്ക് ഫാ. ജോൺ സി. വർഗീസ്, ഫാ. ജോൺ ചാക്കോ, ഫാ. സി. മാത്യൂസ്, എ. വി. ജോർജ്, ഒ. അലക്സാണ്ടർ, മാത്യു ചെറിയാൻ, കൊച്ചുമത്തായി, വർഗീസ് വൈദ്യൻ ഇരുമ്പൂർ യോഹന്നാൻ എന്നിവരും ഓഡിററായി ടി. സി. ബാബുക്കുട്ടിയും തെരഞ്ഞെടുക്കപ്പെട്ടു.

## മാധ്യമബോധവൽക്കരണ ക്യാമ്പ്

കോട്ടയം: നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇൻഡ്യയുടെ ആഭിമുഖ്യത്തിൽ എം. ജി. ഒ. സി. എസ്. എം. സാഹിത്യവിഭാഗവും, വൈ. എം. സി. എ. കേരള ഘടകത്തിന്റെ സാഹിത്യവിഭാഗവും ചേർന്ന് സെപ്റ്റംബർ 23, 24, 25 തീയതികളിൽ കോട്ടയത്തു സോഫിയാ സെന്ററിൽ മാധ്യമ ബോധവൽക്കരണ ക്യാമ്പ് നടത്തും. മാധ്യമ പ്രവർത്തകർക്കും ജേർണലിസം വിദ്യാർത്ഥികൾക്കും മാധ്യമപ്രവർത്തനത്തിൽ തല്പരരായ വിദ്യാർത്ഥികൾക്കും പങ്കെടുക്കാം. അപേക്ഷകൾ ഓഗസ്റ്റ് 31–നു മുമ്പ് കൺവീനർ, മീഡിയാ സെമിനാർ, പി. ബി. നമ്പർ 610, ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ, കോട്ടയം–686001 എന്ന വിലാസത്തിൽ അയയ്ക്കണം. സെമിനാറിൽ 25 പേർക്ക് പ്രവേശനം നൽകും. തെരഞ്ഞെടുക്കപ്പെടുന്നവർക്ക് പ്രവേശനവും താമസവും ഭക്ഷണവും സൗജന്യമായിരിക്കും. മാധ്യമ ചർച്ചകൾക്ക് പ്രമുഖർ നേതൃത്വം നൽകും.

## മർത്തമറിയം വനിതാസമാജം കേന്ദ്രപരീക്ഷ 16–10–94

പഠിക്കേണ്ട ഭാഗങ്ങൾ

1. ലേഖനം 2 തീമൊഥെയോസ്
2. വി. കുർബാന ധ്യാനപഠനം (2–ാം ഭാഗം 2–ാം അദ്ധ്യായം).
   –മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ
3. പ്രാർത്ഥന.
   a) ദൈവമേ നിന്റെ കൃപയിൻപ്രകാരം............
   b) കർത്താവിനെ കൊണ്ടാടുവാൻ....... (പ്രഭാതനമസ്കാരം)
4. ഗീതങ്ങൾ.
   a) നാഥാ മൃതിയെ........... (സ്ത്രീകളുടെ ശവസംസ്കാരം— 18 വരി)
   b) നൃപരും മോഭിച്ചൊരുമകുടം......... (വി. മാമോദീസാ—8 വരി)
   –മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ
5. ഭക്തിവാക്യങ്ങൾ. വാക്യങ്ങൾ 47 മുതൽ 63 വരെ.
6. വി. വേദപുസ്തകത്തിലെ പഴയ നിയമത്തിലെയും പുതിയ നിയമത്തിലെയും പുസ്തകങ്ങളുടെ പേരുകൾ ക്രമത്തിൽ പഠിക്കുക.

## കരുണാ സെൻററിനെ സഹായിക്കുക

തമിഴ്നാട്ടിൽ തിരുനൽവേലിക്കു സമീപം കാരാശേരി എന്ന സ്ഥലത്ത് സഭയുടെ വകയായി കുഷ്ഠരോഗികളുടെ കുഞ്ഞുങ്ങളെ എടുത്തു വളർത്തുന്ന മാർ ഗ്രീഗോറിയോസ് ബഥേൽ കരുണാ സെൻറർ പ്രവർത്തിച്ചുവരുന്നു. 1993 സെപ്റ്റംബറിൽ കാതോലിക്കാബാവാ തിരുമേനി കുഷ്ഠരോഗികളുടെ പത്തു കുട്ടികളെ അവിടെ ദത്തെടുത്തു. ബാലാരിഷ്ടതകളിൽകൂടി കടന്നുപോകുന്ന ഈ സ്ഥാപനത്തെ സംഭാവന നൽകി സഹായിക്കാൻ പ. ബാവാ തിരുമേനി സഭാംഗങ്ങളെ ഉദ്ബോധിപ്പിച്ചു. പ. ബാവാ തിരുമേനി നേതൃത്വം നൽകുന്ന ഈ സ്ഥാപനത്തിൻെറ പ്രസിഡൻറായി ഫാ. ജേക്കബ് ദാനിയേൽ പ്രവർത്തിക്കുന്നു. സംഭാവന നൽകുന്നവർ Fr. Jacob Daniel, M. G. B. Karuna Centre, Karassery. Mathan-kulam P. O., V. O. C. (Dist) Tamilnadu Pin. 628622 എന്ന മേൽവിലാസത്തിൽ M.G B. Karuna Centre, Karassery, State Bank of India, Srivaikuntam A/c No. 144 എന്ന Account നമ്പരിൽ അയയ്ക്കുക.

## പള്ളിക്ക് സ്ഥലം ലഭിച്ചു

രാജസ്ഥാനിലെ ബിക്കാനേർ എന്ന സ്ഥലത്ത് സെ. മേരീസ് ഓർത്തഡോക്സ് സൊസൈറ്റിക്കുവേണ്ടി 14,300 ചതുരശ്ര അടി സ്ഥലം സർക്കാരിൽനിന്നും ദാനമായി ലഭിച്ചു. ആരാധനാലയം ഉൾപ്പെടെ, സ്കൂൾ, ആശുപത്രി തുടങ്ങിയ പൊതുസ്ഥാപനങ്ങൾക്ക് അനുയോജ്യമായ ഭൂമി അനുവദിച്ചുതരണമെന്നുള്ള അപേക്ഷയനുസരിച്ചാണ് സ്ഥലം ലഭിച്ചത്.

## യേശുനാഥൻെറ പൂന്തോട്ടം

യേശുനാഥൻെറ പൂന്തോട്ടത്തിലെ കുട്ടികൾക്കും പ്രാവിനും പേരിടുന്ന മത്സരത്തിൽ വിജയികളായവരുടെ പേരുകൾ ഒക്ടോബർ ലക്കത്തിലേ പ്രസിദ്ധീകരിക്കയുള്ളു. വിധികർത്താക്കളായ അഞ്ചുപേരിൽ മൂന്നാളുകൾ മാത്രമാണ് റിസൽററ് അയച്ചുതന്നിട്ടുള്ളത്. കുഞ്ഞിച്ചായൻ നിയോഗിച്ചിട്ടുള്ള മററു രണ്ടു ജഡ്ജസ്കൂടി റിസൽററ് അയച്ചുതന്നശേഷം, വിജയികളുടെ പേരുകൾ പ്രഖ്യാപിക്കുന്നതാണ്.

കുഞ്ഞിച്ചായൻ

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

സേവിപ്പാൻ കഴികയില്ല''. എൻെറ യജമാനൻ എൻെറ ദൈവമാണെന്നുള്ള അടിയുറച്ച വിശ്വാസവും, ആശ്രയവും ആവശ്യമായിരിക്കുന്നു. ലൗകീക സമ്പത്തിനോടുള്ള ഹൃദയത്തിൻെറ ആകർഷണം ഒട്ടിച്ചേരാൻ ആയിത്തീരരുത്.

സൂര്യന് അഭിമുഖമായി വരുന്നവർക്കെല്ലാം തുല്യ അളവിൽ പ്രകാശം ലഭിക്കുന്നു. ആദ്ധ്യാത്മീക സമ്പത്ത് സൂര്യനെപ്പോലെയാണ് ഓരോരുത്തർക്കും ലഭിക്കേണ്ടത് പൂർണ്ണമായും ലഭിക്കുന്നു. സദ്ഗുണങ്ങളുടെ സമ്പത്ത് ആഗ്രഹിക്കത്തക്കതും, പിൻചെല്ലേണ്ടതുമാണ്. അത് ആത്മാവിന് നേട്ടമാണ്. ഭൗതീകസമ്പത്ത് ഇന്ദ്രിയങ്ങളെ വഞ്ചിക്കുന്നതാകയാൽ ഈ സമ്പത്ത് ശേഖരിച്ച് വയ്ക്കുന്നതിനെ കർത്താവ് വിലക്കുന്നു. അത് ചിതലിന് ഇരയാകും. കള്ളന്മാരെ ആകർഷിക്കും (മത്താ. 6:19). ദുഷ്ടതയുമായി ബന്ധമില്ലാത്ത സമ്പത്താണ് നാം ആഗ്രഹിക്കേണ്ടതും, ആർജ്ജിക്കേണ്ടതും. ലോകത്തിലെ ധനം എൻേറതു വർദ്ധിക്കുമ്പോൾ മററുള്ളവരുടേത് കുറയാൻ കാരണമാകുന്നു. ലോകപരമായ നേട്ടങ്ങൾക്കായി സമരം പ്രഖ്യാപിക്കുന്ന സമൂഹത്തെ ചുററുപാടും നാം കാണുന്നു. ആദ്ധ്യാത്മീകസമ്പത്ത് വർദ്ധിപ്പിക്കാനായി സമരം പ്രഖ്യാപിക്കാൻ ആരുണ്ട്?.

എബ്രായഭാഷയിൽ സമ്പത്ത് എന്ന വാക്കിന് ഭാരമുള്ളത് എന്ന ധ്വനിയുണ്ട്. സമ്പത്ത് ഒരു ഭാരമാണ്. ''സമ്പാദിക്കുന്നതിനും സൂക്ഷിക്കുന്നതിനുമുള്ള ഭാരവും, അതിൻെറ വശീകരണശക്തി എന്നൊരു ഭാരവും, സങ്കടമാകുന്ന ഒരു ഭാരവും, അതിനപ്പുറമായി അവസാനത്തിൽ കണക്കു കൊടുക്കുക എന്നുള്ള ഒരു ഭാരവും അതിനുണ്ട്'' എന്ന് മാത്യു ഹെൻറി നമ്മെ ഗുണദോഷിക്കുന്നു സ്വർണ്ണം ഭാരമുള്ള വസ്തുവാണ്. സമ്പാദ്യങ്ങൾക്കുള്ള വസ്തുക്കൾ എല്ലാം ഭാരമുള്ളവതന്നെ. സദ്ഗുണങ്ങൾ ഭാരമില്ലാത്തതും ആത്മാക്കളെ ഉന്നതത്തിലേക്ക് കരേററുന്നതുമാണ്. ''ഈ ലോകത്തിലെ ധനവാന്മാരോട് ഉന്നതഭാവം കൂടാതെയിരിപ്പാനും, നിശ്ചയമില്ലാത്ത ധനത്തിലല്ല, നമുക്ക് സകലവും ധാരാളമായി അനുഭവിപ്പാൻ തരുന്ന ദൈവത്തിൽ ആശവെപ്പാനും, നന്മചെയ്‌വാനും, സൽപ്രവൃത്തികളിൽ സമ്പന്നരായി, ദാനശീലരും ഔദാര്യമുള്ളവരുമായിരിപ്പാനും സാക്ഷാലുള്ള ജീവനെ പിടിച്ചുകൊള്ളേണ്ടതിന് വരുംകാലത്തേക്ക് നല്ലൊരു അടിസ്ഥാനം നിക്ഷേപിച്ചുകൊള്ളുവാനും ആജ്ഞാപിക്ക'' (തീമോ. 6:17–19).

ദ്രവ്യാഗ്രഹമുള്ളവർ പല ദു:ഖങ്ങൾക്ക് അധീനമായിത്തീരുന്നു. ''ധനവാൻെറ സമൃദ്ധിയോ അവനെ ഉറങ്ങുവാൻ സമ്മതിക്കുന്നില്ല'. (സഭാപ്ര. 5:12). ദ്രവ്യാഗ്രഹം സകലവിധ ദോഷത്തിനും മൂലമല്ലോ. (1 തീമോ, 6:10)

പണമെന്നുള്ളത് കൈയിൽ വരുമ്പോൾ
ഗുണമെന്നുള്ളത് ദൂരത്താകും
പണവും ഗുണവും കൂടിയിരുപ്പാൻ
പണിയെന്നുള്ളത് ബോധിക്കേണം.

—ം—

## ശ്രാദ്ധപ്പെരുനാളും അവാർഡുദാനവും

പാത്താമുട്ടം സ്ളീബാപ്പള്ളി, സെൻറ് മേരീസ് ചാപ്പൽ എന്നിവയുടെ സ്ഥാപകനും മലങ്കര സഭാ മാസികയുടെ ചീഫ് എഡിററും സെക്രട്ടറിയുമായിരുന്ന എം. സി. കുറിയാക്കോസ് റമ്പാൻെറ 36-ാം ചരമവാർഷികം 1994 ജൂലൈ 19, 20 എന്നീ തീയതികളിൽ പാത്താമുട്ടം സ്ളീബാപ്പള്ളിയിൽ ആഘോഷിച്ചു. 19-ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് ഫാ. വർഗീസ് ജോർജ് ധ്യാനപ്രസംഗം നടത്തി. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന നടന്നു.

പ്രീഡിഗ്രിക്ക് വിജയം കരസ്ഥമാക്കിയ രജനി ജോർജ് വൈദിക സിമ്മനാരിയിലെ ഏററവും സമർത്ഥനായ വിദ്യാർത്ഥിക്കുള്ള എം.സി. കുറിയാക്കോസ് റമ്പാൻ മെമ്മോറിയൽ അവാർഡിന് അർഹനായ ഡീക്കൻ ജേക്കബ് മാത്യു ഇന്ദിരാ ഗാന്ധി മെമ്മോറിയൽ ഇൻറർ നാഷണൽ ഡിബേ

---

## വസ്ഗൻ ബാവാ കാലംചെയ്തു

(കവർ 2-ാം പേജിൽനിന്നും തുടർച്ച)

അർമ്മീനിയൻസഭയുടെ പരമാദ്ധ്യക്ഷനായി 35 വർഷം അദ്ദേഹം ഭരണം നടത്തി. കമ്മ്യൂണിസ്ററ് ഭരണംകൊണ്ട് സഭയ്ക്കു ഉണ്ടായ പ്രശ്നങ്ങളും പ്രയാസങ്ങളും ധീരതയോടെ അദ്ദേഹം നേരിട്ടു. ഇദ്ദേഹത്തിൻെറ കാലത്തുതന്നെ രാഷ്ട്രത്തിൻെറ കടുംപിടിയിൽനിന്ന് സഭ സ്വതന്ത്രമായിരുന്നു.

ഇദ്ദേഹം അമേരിക്കൻ ഐക്യനാടുകളിൽ പലതവണ സന്ദർശനം നടത്തിയിട്ടുണ്ട്.

അഖിലലോക സഭാ കൗൺസിലിൻെറയും ക്രൈസ്തവലോകത്തിൻെറ മുഴുവൻെറയും ആദരവുകൾ നേടിയ ഒരു ശ്രേഷ്ഠമഹാപുരോഹിതനായിരുന്നു വസ്ഗൻതിരുമേനി.

തിരുമേനി കാലംചെയ്ത വിവരം അറിഞ്ഞ ഉടനെ പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻബാവാ അമേരിക്കയിൽനിന്ന് അനുശോചനസന്ദേശം അയച്ചു. കബറടക്കം നടക്കുന്ന 28-ാം തീയതി ഞായറാഴ്ച എല്ലാ പള്ളികളിലും അദ്ദേഹത്തെ വി. കുർബാനയിലോർക്കണമെന്നും പ്രത്യേകം ധൂപപ്രാർത്ഥന നടത്തണമെന്നും നിയുക്ത കതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ഒരു കല്പനയിലൂടെ സഭാംഗങ്ങളെ അറിയിച്ചു.

വസ്ഗൻ തിരുമേനിയുടെ ദേഹവിയോഗം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു തീരാനഷ്ടമാണ്. ★

---

റ്റിൽ ദേശീയ പുരസ്കാരം നേടിയ സൂസൻ നൈനാൻ എന്നിവർക്ക് നിയുക്ത കാതോലിക്കാ അവാർഡുകൾ വിതരണംചെയ്തു.

## ഓർമ്മപെരുനാൾ

കോട്ടയം ഇടവക മെത്രാപ്പോലീത്താ ആയിരുന്ന മാത്യൂസ് മാർ ഈവാനിയോസ് (പാറേട്ട്) തിരുമേനിയുടെ 14-ാം ഓർമ്മപെരുനാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള പാമ്പാടി ദയറായിൽ ആഗസ്ററ് 30, 31 തീയതികളിൽ കൊണ്ടാടി. 30-ാം തീയതി സന്ധ്യാപ്രാർത്ഥനയും പ്രസംഗവും പ്രദക്ഷിണവും നടത്തപ്പെട്ടു. 31-ാം തീയതി ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയും പ്രദക്ഷിണവും നേർച്ചവിളമ്പും ഉണ്ടായിരുന്നു. വി. കുർബാനമദ്ധ്യേ ഫാ. പി. വി. ഗീവർഗീസ് പ്രസംഗിച്ചു.

## ഹൈസ്ക്കൂൾ വിദ്യാർത്ഥി സമ്മേളനം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ചുമതലയിൽ ഹൈസ്ക്കൂൾ വിദ്യാർത്ഥികൾക്കുള്ള ത്രിദിന ക്യാമ്പ് 1994 സെപ്ററംബർ 18, 19,20 തീയതികളിൽ പരുമല സെമ്മിനാരിയിലെ

---

### 23-ാം ചരമവാർഷികം

10-9-94



**തോട്ടത്തിൽ ചെല്ലാട്ട് ഗീവർഗീസ് കത്തനാർ**

ധ്യാനമന്ദിരത്തിൽ നടക്കും. അഭിവന്ദ്യരായ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലൂസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും റവ. ഫാദർ ടി. ജെ. ജോഷ്വ, റവ. ഡോ. എം. ഒ. ജോൺ, റവ. ഫാദർ എം. സി. ചെറിയാൻ തുടങ്ങിയവരും നേതൃത്വം നൽകും. വിദ്യാർത്ഥികൾക്ക് പ്രസംഗം, സംഗീതം, ക്വിസ്, വേദവായന തുടങ്ങിയ മത്സരങ്ങൾ നടത്തും. ക്യാമ്പ് ഫീ. 30 രൂപ.

## നിയുക്ത കാതോലിക്കാ ബാവായിക്ക് ശസ്ത്രക്രിയ

ഹൃദ്രോഗം സംബന്ധിച്ച വിദഗ്ദ്ധ പരിശോധനക്കായി അമേരിക്കയിൽ സെ. ലൂയിസിലെ **Methodist Hospital** ലിൽ പ്രവേശിച്ച നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിക്ക് ഒരു ഹൃദയ ശസ്ത്രക്രിയ **(Bipass operation)** ആവശ്യമാണെന്ന് ഡോക്ടറന്മാർ നിർദ്ദേശിക്കുകയാൽ സെപ്റ്റംബർ രണ്ടാം തീയതി രാവിലെ ഓപ്പറേഷൻ നടത്തി. ഓപ്പറേഷൻ വിജയകരമായിരുന്നു. പ. കാതോലിക്കാബാവായും മെത്രാച്ചന്മാരും പട്ടക്കാരും ധാരാളം ആളുകളും ഓപ്പറേഷൻ സമയത്ത് സെ. ലൂയിസിൽ എത്തിയിരുന്നു. ഏതാനും ആഴ്ചകൾക്കു ശേഷം തിരുമേനിയെ ആസ്പത്രിയിൽനിന്ന് ഡിസ്ചാർജ് ചെയ്യും.

## പെരുന്നാളാഘോഷവും 'ചാരിററിഫണ്ട്' ഉദ്ഘാടനവും

ചാണ്ഡീഗഢ് സെൻറ്മേരീസ് ഓർത്തഡോക്സ് സിറിയൻ പള്ളിയിൽ വി. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ കൊണ്ടാടി. ചാണ്ഡീഗഢിലെ 46–ാം സെക്ടറിലൂടെ നടത്തിയ പ്രാർത്ഥനയോടുകൂടിയ പ്രദക്ഷിണത്തിൽ ധാരാളം വിശ്വാസികൾ പങ്കെടുത്തു. കേരളത്തിലെ ദേവാലയങ്ങളിൽ പെരുന്നാൾ പ്രദക്ഷിണത്തിനുപയോഗിക്കുന്നതുപോലെ മുത്തുക്കുട, കൊടി, പ്രദക്ഷിണക്കുരിശ്, നടപ്പന്തൽ എന്നിവ പ്രദക്ഷിണത്തിൽ ഉപയോഗിച്ചിരുന്നു. ഇടവക വികാരി റവ. ഫാ. റി. പി. കുര്യൻ കാർമ്മികത്വം വഹിച്ചു.

പെരുന്നാളിനോടനുബന്ധിച്ച് വി. ദൈവമാതാവിന്റെ നാമത്തിലുള്ള 'ചാരിററി ഫണ്ടി'ന്റെ ഉദ്ഘാടനവും വികാരി നിർവ്വഹിച്ചു. 'ചാരിററി ഫണ്ട്' ഇടവകയിലെ യുവജന പ്രസ്ഥാനത്തിന്റെ ചുമതലയിലാണു പ്രവർത്തിക്കുന്നത്.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്








കുരുവിള വർഗീസും കുടുംബവും

# സൺഡേസ്കൂൾ വാർത്തകൾ

### വിജയകരമായ പരിശീലനക്യാമ്പ്

കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽനിന്നും പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട അദ്ധ്യാപകനേതാക്കൾക്കായി കേന്ദ്രതലത്തിൽ ആഗസ്റ്റ് 15 മുതൽ 18 വരെ കോട്ടയം സോഫിയാ സെൻററിൽവച്ച് പരിശീലനക്ലാസ് നടത്തപ്പെട്ടു. വൈദികർ, അദ്ധ്യാപകർ, തുടങ്ങി സമൂഹത്തിന്റെ വിവിധ രംഗങ്ങളിൽ നേതൃത്വം കൊടുക്കുന്ന 52 പേരാണ് ക്യാമ്പിൽ പങ്കെടുത്തത്. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വിജ്ഞാനപ്രദമായ ഒരു പ്രഭാഷണത്തോടെ ക്യാമ്പ് ഉത്ഘാടനം ചെയ്തു. സമാപനസമ്മേളനത്തിൽ സൺഡേസ്കൂൾ അസോസിയേഷൻ പ്രസിഡണ്ട് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിക്കുകയും, മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആശംസാപ്രസംഗം നടത്തുകയും ചെയ്തു. പങ്കെടുത്തവർക്ക് കോഴ്സ് സർട്ടിഫിക്കററ് നൽകി. മാർ സേവേറിയോസ്, മാർ ഐറേനിയോസ്, മാർ എപ്പിഫാനിയോസ് എന്നീ തിരുമേനിമാരും, ഫാദർ ററി. ജെ. ജോഷ്വാ, ഫാ ർ ഡോക്ടർ ജേക്കബ് കുര്യൻ, റവ. ഡോക്ടർ ററി.ജെ. തോമസ്, ഫാദർ ഡോക്ടർ കെ. ജെ. ഗബ്രിയേൽ, ഫാദർ ഡോക്ടർ എം. ഒ. ജോൺ, ഫാ. ഡോ. ജോൺ മാത്യൂസ്, ഫാദർ ജോർജ് പുലിക്കോട്ടിൽ എന്നിവർ ക്ലാസ്സുകൾ എടുത്തു. ക്യാമ്പ് ഡയറക്ടറായി ശ്രീ. ററി. വി. കുര്യൻ സേവനം അനുഷ്ഠിച്ചു. സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ഈ നൂതന സംരംഭം ഒരു വമ്പിച്ച വിജയമായിരുന്നു. ക്യാമ്പിൽ പരിശീലനം നേടിയവർ അതതു ഭദ്രാസനങ്ങളിൽ അദ്ധ്യാപക പരിശീലന പരിപാടിക്കു നേതൃത്വം നൽകുന്നതാണ്.

### സൺഡേസ്കൂൾ ദിനപ്പിരിവ്:

പ്രസ്ഥാനത്തിന്റെ പ്രധാന വരുമാനം പെന്തിക്കൊസ്തി ഞായറാഴ്ചത്തെ കാണിക്കയും അതിനോടനുബന്ധിച്ചു നടത്തുന്ന കവർപ്പിരിവുമാണ്. ഈ പിരിവുള്ളതുകൊണ്ട് കേന്ദ്രത്തിൽ നിന്ന് ചെറിയ ഒരു തുകമാത്രമേ പ്രസ്ഥാനത്തിനു നല്കുന്നുള്ളു. ഈ വർഷം കാണിക്കയിനത്തിൽ മുൻവർഷത്തേക്കാൾ കൂടുതൽ തുക ലഭിച്ചു എന്നത് കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു. എന്നാൽ കവർപ്പിരിവിൽ ഗണ്യമായ വർദ്ധനവ് ഉണ്ടായിട്ടില്ലാ. അതിന്റെ അർത്ഥം അതിനു കൂടുതലായ ശ്രമം അദ്ധ്യാപകരിൽ നിന്നും വിദ്യാർത്ഥികളിൽനിന്നും ഉണ്ടായിട്ടില്ല എന്നാണ്. കേന്ദ്രതലത്തിൽ നടത്തിയ അദ്ധ്യാപക പരിശീലനക്യാമ്പിന് പതിനായിരത്തോളം രൂപാ ചെലവായി. ഇത് ഈ വർഷം ഉണ്ടായ അധികച്ചെലവാണ്. ഇതുവരെ വളരെ ചുരുക്കം കേന്ദ്രങ്ങളിൽനിന്നു മാത്രമേ സൺഡേസ്കൂൾ ദിനപ്പിരിവു ലഭിക്കാതിരുന്നിട്ടുള്ളു. അവയും ഉടനെ തരുമെന്നറിയാം. അങ്ങനെയുള്ളവരെ അക്കാര്യം ഓർമ്മപ്പെടുത്തുന്നു.

### സഹപാഠ്യമത്സരങ്ങൾ:

ഡിസ്ട്രിക്ട് തലത്തിൽ സഹപാഠ്യമത്സരങ്ങൾ സെപ്റ്റംബർ 18-ാംതീയതി നടത്തേണ്ടതാണ്. പരാതികൾ ഉണ്ടാകാതെ കൃത്യമായും കാര്യക്ഷമമായും മത്സരങ്ങൾ നടത്തുവാൻ ചുമതലപ്പെട്ടവർ ഉത്സാഹിക്കുമല്ലോ. ഈ രംഗങ്ങളിൽ നമ്മുടെ കുഞ്ഞുങ്ങൾക്കു ലഭിക്കുന്ന പ്രോത്സാഹനങ്ങൾ അവരുടെ പിൽക്കാല ജീവിതത്തിൽ ആത്മീയമായി ഫലം പുറപ്പെടുവിക്കാതിരിക്കയില്ല.

### പാഠപ്പുസ്തക പരിഷ്ക്കരണം:

ഇപ്പോൾ പത്തുവർഷത്തിലധികമായി പുതിയ സിലബസ് അനുസരിച്ചുള്ള പാഠപ്പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ട്. പാഠങ്ങളുടെ എഡിററിങ്ങിൽ ചില അനവധാനതകൾ കടന്നുകൂടിയിട്ടുണ്ട് എന്നുള്ള കാര്യം അംഗീകരിക്കുന്നു. പുസ്തകങ്ങൾക്കെല്ലാം ഒരു റിവിഷൻ ആവശ്യമായിട്ടുണ്ട്. അതുകൊണ്ട് അദ്ധ്യാപകരോ, തല്പരരായ മററു സ്നേഹിതരോ പാഠപ്പുസ്തകങ്ങളെക്കുറിച്ചുള്ള അഭിപ്രായങ്ങളും നിർദ്ദേശങ്ങളും അയച്ചുതരുന്നത് തികച്ചും സ്വാഗതാർഹമായിരിക്കും. അതു കേവലം ഉപരിപ്ലവമാകാതെ ആഴത്തിൽ പരിശോധിച്ച് പോരായ്മകൾ ചൂണ്ടിക്കാണിക്കുക. പാഠക്കുറിപ്പുകൾ എന്ന നിലയിൽ എന്തെല്ലാം ശ്രദ്ധിക്കണമെന്നും മററുമുള്ള കാര്യങ്ങളും ഉന്നയിക്കാം. നിർദ്ദേശങ്ങൾ സൺഡേസ്കൂൾ ഓഫീസിലേക്ക് അയയ്ക്കുക.

### മാർഗ്ഗദീപം രണ്ടാംവാല്യം:

ജനറൽക്ലാസ്സിൽ പഠിപ്പിക്കുന്നതിനുള്ള പാഠപ്പുസ്തകമായി 'മാർഗ്ഗദീപ'ത്തിന്റെ ഒന്നാംവാല്യം യഥാസമയം പ്രസിദ്ധീകരിക്കാൻ കഴിഞ്ഞു. ഇപ്പോൾ 33 പാഠങ്ങൾ ഉൾപ്പെടുത്തി രണ്ടാം വാല്യവും പ്രസിദ്ധീകൃതമായിട്ടുണ്ട്. എട്ടുരൂപയാണു വില. സ്കൂളുകളും ഈ പുസ്തകം പ്രയോജനപ്പെടുത്തുമെന്നു പ്രതീക്ഷിക്കുന്നു.

കർത്തൃശുശ്രൂഷയിൽ

ഫാദർ ററി. ജെ. ജോഷ്വാ

ഡയറക്ടർ ജനറൽ.

കോട്ടയം

30-8-'94.

—o—

# പാവനസ്മരണയ്ക്ക്

8-ാം ചരമവാർഷികം

24-9-1994



Rev. Fr. YAKOOB O. I. C.
Betheny Asramam,
R. Perunad

Inserted by:
സന്തപ്ത കുടുംബാംഗങ്ങൾ

Licence No 475. 11th APRIL 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## For Favours Received



**ALEX, LIZY, MANSU, MINSU, JASMINE & JUSTIN MON, ABUDHABI**

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38 Chief Editor Rev. Dr. Jacob Kurian